THE GURUNATHAN

# ഗുരുനാഥൻ

L No. 85/15—7—26.

| പുസ്തകം 12 | 1108 ഇടവം | ലക്കം 10 |
|---|---|---|

വിഷയവിവരം.

# നമ്മുടെ നാട്ടുരാജ്യങ്ങൾ.

ഇൻഡ്യാസാമ്രാജ്യത്തു് ഏതെങ്കിലും ചില ഭരണപരിഷ്കാരങ്ങൾ അടുത്തുണ്ടാവാതെ കഴികയില്ല. എന്നാൽ നാട്ടുരാജ്യങ്ങളെപ്പററി ആരും അത്ര ചിന്തിക്കുന്നതുമില്ല. നാട്ടുരാജ്യങ്ങളെ ശരിയായി പരിശോധിച്ചാൽ ബ്രിട്ടീഷിൻഡ്യയിലെ സ്ഥിതി എത്രയോ ഭേദമാണെന്നു പറയണം. അവിടങ്ങളിലെ രാജാക്കന്മാരും, രാജസേവന്മാരും, ഉദ്യോഗസ്ഥന്മാരും മററും എന്തെല്ലാം അനീതികളാണു കാണിക്കുന്നതു്. ഇത്തരം സംഗതികളെ കശ്നമായി വിവരിച്ചുകൊണ്ടു് കാണിപ്പയ്യൂർ ശങ്കരൻനമ്പൂരിപ്പാട്ടു് അവർകൾ എഴുതിയതാണു് ഈ പുസ്തകം. വാസ്തവത്തിൽ നാട്ടുരാജ്യങ്ങളുടെ ഒരു 'എക്സ്റേ' പരിശോധനയാണിതു്. സ്വരാജ്യസ്നേഹികളും, നിയമസഭാമെമ്പർമാരും, ഉദ്യോഗസ്ഥന്മാരും എന്നുവേണ്ട എല്ലാ ആളുകളും ഇതൊന്നു വായിക്കേണ്ടതു്തന്നെയാണു്. കണ്ണാടി നോക്കിയെ വൈരൂപ്യം അറികയുള്ളു. മേനിക്കടലാസിൽ അച്ചടിച്ച 300-ലധികം പേജുള്ള ഈ ബുക്കിന്നു് വില 1ക 4ണ.

# ഭാഷാവ്യാഖ്യാനപുസ്തകങ്ങൾ.

## (ഭക്തിമാർഗ്ഗം)

| | | |
|---|---|---|
| 1. | മന്ത്രപ്രയോഗങ്ങൾ അനവധി മന്ത്രങ്ങളും പ്രയോഗങ്ങളും ഇതിലുണ്ടു് വില | 1—0—0 |
| 2. | ധ്യാനശ്ലോകങ്ങൾ 500-ലധികം ധ്യാനങ്ങൾ അടങ്ങിയതു്. | 1—8—0 |
| 3. | ധ്യാനങ്ങളും മന്ത്രങ്ങളും. പേരുകൊണ്ടുതന്നെ സ്വഭാവം അറിയാമല്ലൊ. | 0—8—0 |
| 4. | ഋഗ്വേദമന്ത്രങ്ങൾ. പുരുഷസൂക്തസാരസ്വതം ഭാഗ്യസൂക്തം മുതലായ മന്ത്രങ്ങളും, പ്രയോഗവിധികളും അടങ്ങിയതു്. | 0 8 0 |
| 5. | സ്തോത്രങ്ങൾ. നല്ല സ്തോത്രങ്ങളെല്ലാം ഇതിലുണ്ടു്. | 0-12 0 |
| 6. | ഭഗവൽഗീത. (പോക്കററു്) | 0 4 0 |

## (ജ്യോതിഷം)

| | | | | | |
|---|---|---|---|---|---|
| 1. | ജാതകാദേശം | 1—0—0 | 4. | ദശാഫലങ്ങൾ | 0 4 0 |
| 2. | ഹോരാശാസ്ത്രം | 1—8—0 | 5. | പഞ്ചാംഗഫലം | 0 3 0 |
| 3. | നിമിത്തശാസ്ത്രം പുതിയബുക്കു് | 0—8—0 | 6. | ബലപിണ്ഡം | 0 2 0 |

## (തച്ചുശാസ്ത്രം)

| | | | | | |
|---|---|---|---|---|---|
| 1. | മനുഷ്യാലയചന്ദ്രിക | 1—0—0 | 3. | തന്ത്രസമുച്ചയം ശില്പഭാഗം | 1 0 0 |
| 2. | മനുഷ്യാലയഭാഷ | 0—3—0 | 4. | മൃഗലക്ഷണം | 0 3 0 |

---

മറെറല്ലാ മലയാളപുസ്തകങ്ങളും വിററുവരുന്നു. പുസ്തകപ്പട്ടിക ഇനാം. ഉടൻ എഴുതുക

പഞ്ചാംഗം പുസ്തകശാല, പോസ്റ്റ്—കുന്നംകുളം. (കൊച്ചിശീമ)

ഗുരുനാഥൻ.

പുസ്തകം 12 | 1108 ഇടവം | ലക്കം 10

# * ആചാര്യറേ-യുടെ അദ്ധ്യക്ഷപ്രസംഗം.

നിങ്ങൾ സസന്തോഷം എന്നിൽ അർപ്പിച്ച അഗ്രപൂജ സ്വീകരിക്കുന്നതിൽ അനല്പമായ മനശ്ചാഞ്ചല്യം എനിക്കുണ്ടെന്നു ഞാൻ സമ്മതിച്ചുകൊള്ളുന്നു. സ്വാത്മനാ വരിച്ച ചില കർമ്മപരിപാടിയാൽ കുറഞ്ഞൊരു കാലമായിട്ട് എന്റെ ശ്രദ്ധ വിവിധമാർഗ്ഗങ്ങളിൽകൂടി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു എന്നതുതന്നെ ഒന്നാമതായി പറയാം. പ്രദർശനോൽഘാടനം, അസ്പൃശ്യത, കദർ, ജാതിവ്യത്യാസംകൊണ്ടുള്ള ദോഷങ്ങൾ എന്നുതുടങ്ങി പലവിഷയങ്ങളേയും അധികരിച്ചും ഹൈദ്രബാദ്, അലഹബാദ്, നാഗപുരം എന്നീ കലാശാലകളിൽ നടത്താറുള്ള പ്രസംഗങ്ങളിൽ പങ്കെടുത്തും ഈ വലിയ ഉപദ്വീപിന്റെ നാനാഭാഗങ്ങളിലും നടന്ന് ഒരു പ്രസംഗപരമ്പരാപരിപാടി നിർവ്വഹിച്ചു. ഈ അവസരത്തിൽ നിങ്ങളുടെ പ്രഭാഷകനായി ഒരു ബങ്കാളിയെ തിരഞ്ഞെടുത്തു എന്നവസ്തുത എന്റെ സ്ഥിതിയെ അല്പംകൂടി വിഷമതരവും സന്നിദ്ധവും ആക്കിത്തീർത്തിരിക്കുന്നു എന്നാണു രണ്ടാമതു പറവാനുള്ളതു്. എന്റെ ജീവിതവൃത്തി ഈ ഗുണവിശിഷ്ടമല്ലാത്തതുകൊണ്ടു നിങ്ങൾ അവരോധിച്ച ഈ പദത്തെ ഓർത്തു ഞാൻ ഭയപ്പെടുന്നു എന്നു മൂന്നാമതായി പറഞ്ഞുകൊള്ളുന്നു. എന്റെ ജീവിതക്ലേശങ്ങൾക്കുള്ള അഭയസ്ഥാനവും ജീവിതസംരംഭങ്ങൾക്കുള്ള നടനരംഗവും ശാസ്ത്രഗവേഷണശാലതന്നെയാണ്. കാചപാത്രങ്ങളോടുള്ള വിസ്രംഭഭാഷണത്താൽ കാലംകഴിഞ്ഞതു ഞാനറിഞ്ഞില്ല. അവയുടെ നാലു ഭിത്തികളുടെ അന്തരാളത്തിൽമാത്രം ആമഗ്നനായി അർദ്ധശതാബ്ദംകഴിഞ്ഞ എനിക്കു ബാഹ്യലോകത്തോടുള്ള ഒരു ബന്ധവും സംരക്ഷിപ്പാൻ സാധിച്ചില്ല. ഞാൻ ഇവിടെ വന്നിരിക്കുന്നതു് ഒരദ്ധ്യാപകനെന്ന നിലയിലല്ല ഒരു അദ്ധ്യേതാവെന്നനിലയിലാണെന്നുള്ളതുകൊണ്ടു പലവിധ അപൂർണ്ണതകൾക്കും നിങ്ങളുടെ ദയാദൃഷ്ടിയെ അർത്ഥിച്ചുകൊള്ളുന്നു. ഈ അവസരത്തിൽ നി

* തിരുവനന്തപുരത്തു യൂത്ത്ലീഗിന്റെ ആഭിമുഖ്യത്തിൽകൂടിയ മഹായോഗത്തിൽ പ്രസംഗിച്ചതു്.

ങ്ങളുടെ സമ്മേളനത്തിൽ അഗ്രാസനം സ്വീകരിക്കുന്നതു് അത്യന്തം മനോ ലൗല്യത്തോടെയാണെന്നു് ഇപ്പോൾ വിശദമായല്ലോ. എങ്ങിനേയൊ നി ങ്ങളുടെ അപേക്ഷ ഒരു ആജ്ഞയെന്നപോലെ എന്നിൽ വികാരം ഉളവാ ക്കി. കഴിഞ്ഞ നാല്പതുവൎഷക്കാലം പരിപാവനമായ അധ്യാപകവൃത്തി യെ തുടരുന്നതിനത്രേ എനിക്കു സംഗതിവന്നിട്ടുള്ളതു്. ഞാൻ ജീവിച്ചതും സഹവസിച്ചതും ബംഗാളത്തിലുള്ള വിദ്യാൎത്ഥികളോടൊരുമിച്ചാണ്. അ വരുടെ തോഷങ്ങൾ എന്റെ ആനന്ദത്തിനെന്നപോലെതന്നെ അവരുടെ താപങ്ങൾ എന്റെ മനോദ്ദുനതയ്ക്കു സംഗതിവരുത്തിയിരുന്നു. അവരു ടെ ജീവിതാശയിലും അഭിമാനത്തിലും ഞാൻ ഭാഗഭാക്കാണ്. യുവസമ തിയെ വിട്ടൊഴിഞ്ഞ എന്റെ നില ജലവിമുക്തമത്സ്യംപോലെയാണ്.

നിങ്ങളുടെ വിദ്യാഭ്യാസം വാസ്തവജീവിതാവശ്യങ്ങളിൽനിന്നു തി രസ്കൃതമായിരിക്കുന്നതൊ, അങ്ങിനെ ആകുവാൻ പാടുള്ളതൊ അല്ല. പ്രയോഗക്ഷമമായ ഒരു ആദൎശം സദാ നിങ്ങളുടെ മുമ്പിൽ ഉണ്ടായിര ക്കണം. പരീക്ഷാവിജയമാണു വിദ്യാൎത്ഥിജീവിതത്തിന്റെ പരമലക്ഷ്യമെ ന്നസാമാന്യബോധത്തെ തീരെ ഉപേക്ഷിക്കണം. നമ്മുടെ നാട്ടിൽ സാധ കോപായം സാധ്യസ്ഥാനത്തെ കൈവശപ്പെട്ടത്തിയിരിക്കുന്നു. അതിസൂ ക്ഷ്മമായി പറയുന്നതായാൽ പരീക്ഷയെന്നതു നമ്മുടെ മസ്തിഷ്കശക്തിയു ടെ അപൂൎണ്ണമായ ഒരു പരിശോധനം മാത്രമാണ്. പാചനംവരാത്ത ചി ല വിജ്ഞാനങ്ങളെക്കൊണ്ടു ബുദ്ധിയെ ഭാരപ്പെടുത്തുകയല്ല, അതിന്റെ സ മഷ്ടിയായ ശക്തികളെ വികസിപ്പിക്കുകയാണു വിദ്യാഭ്യാസത്തിന്റെ പരമ ലക്ഷ്യമെന്നസംഗതിതന്നെ ഏതാണ്ടു വിസ്മൃതപ്രായമായിക്കഴിഞ്ഞിരിക്കുന്നു. ബുദ്ധിപരമായ ശിക്ഷണത്തിൽ അവലോകനത്തേയും കാൎയ്യകാരണവിചക്ഷ ണതയേയും വികസിപ്പിക്കേണ്ടതാണ്. നമ്മുടെ പാഠശാലകളിലും മഹാ പാഠശാലകളിലും മററുള്ള ശക്തിവിശേഷങ്ങളുടെ സംഹാരംകൊണ്ടു ധാ രണാശക്തിയെ മാത്രമെ അഭിവൃദ്ധമാക്കുന്നുള്ളു. ഇതിന്റെ അപരാ ധം നിങ്ങളുടേതല്ല. നിങ്ങളുടെ പൂൎവ്വഗാമികൾ ഉത്തരവാദിത്വം വഹി ക്കേണ്ട ഒരു സമ്പ്രദായമാണ് ഇതിന്റെ അപരാധമായിഗണിക്കേണ്ടതു്. നമ്മുടെ രാജ്യം ഒരു പരിണാമദശയിലാണിപ്പോൾ സ്ഥിതിചെയ്യുന്നതു്. ഇങ്ങിനെയുള്ള ഘട്ടത്തിൽ ഇന്നത്തെ ജനാവലിയേയും നാളത്തെ ജനാവ ലിയേയും ഭരിക്കുന്ന ആദൎശങ്ങളുടെമധ്യേ അതിവിസ്തൃതമായ ഒരു വൈ തരണി സ്ഥിതിചെയ്യുന്നു. സ്വപുത്രനു നിയമവിഷയത്തിൽ വാസനയൊ കൗതുകമൊ ഉണ്ടെങ്കിലുമില്ലെങ്കിലും പിതാവായ വക്കീലിനു് അവൻ നിയ മപാണ്ഡിത്യമുള്ളവനാകണമെന്നത്രെ മോഹം കാണുന്നതു്. ഗുണാശം സികളായവർചിലപ്പോൾ ദോഷഫലപ്രാൎത്ഥകരാകുന്നതുപോലെ സ്വപുത്ര

രിൽ സ്ഫടികീഭവിച്ച ആശയങ്ങളെ ബലപ്രയോഗംകൊണ്ടു ചെലുത്തുവാൻ ശ്രമിക്കുന്നപിതാക്കളും ശത്രുക്കൾതന്നെയാണ്.

നിങ്ങൾ സഹവസിക്കുന്ന സമുദായത്തിൻെറ പ്രതിപക്ഷവിമൎശനം വരുകയില്ലെന്നുള്ളതുകൊണ്ട് അയോഗ്യങ്ങളായ അഭിപ്രായങ്ങളെ അനുവൎത്തിക്കാതിരിക്കാൻ വേണ്ട കരുതലുകൾ നിങ്ങൾക്കുണ്ടായിരിക്കണം. കണ്ണടച്ച് ഒന്നിനേയും വിശ്വസിക്കരുത്. നല്ലപോലെ ചിന്തിക്കാൻ പഠിക്കുക. ഒരുവനെക്കുറിച്ച് അഭിപ്രായം രൂപീകരിക്കുമ്പോൾ അവനിൽ തെളിഞ്ഞുകാണുന്ന ഗുണങ്ങളെ അവലംബിച്ചു വിധി പ്രസ്താവിക്കുക. "രാജോചിതവസതിയൊ പരിവാരങ്ങളൊ വസ്ത്രമോടിയൊ, വൎഗ്ഗധാടിയൊ" നിങ്ങളെ മോഹിപ്പിക്കരുത്.

സാമ്രാജ്യികപരിധിയിൽ വ്യാവസായികശീലം, ക്ഷമ, ധൈൎയ്യം, ആത്മസംയമനം എന്നീ ശക്തികളെ പരിപുഷ്ടമാക്കണം. ആജ്ഞാശക്തിയിൽ ക്ഷീണസത്വരായി നാം കലാശിച്ചിരിക്കുന്നു. മററുള്ളവയെ അപേക്ഷിച്ച് ഇതൊന്നത്രേ സാധാരണ ഒരു യൂറോപ്യനിൽ നിന്നും നമ്മെ വ്യത്യാസപ്പെടുത്തിയിരിക്കുന്നത്. വെറും 'നേതി' നിഷ്ഠമായ സന്മാൎഗ്ഗം കൊണ്ട് ഈ ലോകത്തിൽ വലിയ ഉപയോഗമുണ്ടെന്നു തോന്നുന്നില്ല. അനീതിയും ക്രൂരതയും ഇല്ലാത്തവനാണെന്നുള്ളതുകൊണ്ടു മാത്രമായില്ല. പക്ഷെ ഈ രാജ്യത്തുള്ള അനീതിയേയും അക്രമത്തേയും ധ്വംസനം ചെയ്യാൻ ശ്രമിക്കതന്നെ വേണം. സന്മാൎഗ്ഗം സദാ പൗരുഷോപസൃഷ്ടമായിരിക്കണം. നമ്മുടെ സൽഗുണങ്ങൾ സാമാന്യമായി പൗരുഷഹീനമായിത്തീൎന്നിട്ടുണ്ട്. ധൈൎയ്യമാണു സൽഗുണങ്ങളിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നതെന്ന് ഓൎത്തിരിക്കണം. ഈ സാമാന്യനിൎദ്ദേശങ്ങൾ എല്ലാക്കാൎയ്യങ്ങൾക്കും അപേക്ഷണീയമെങ്കിലും ഒരു വിദ്യാൎത്ഥി ആയിരിക്കുന്നിടത്തോളം അവൻെറ പ്രാഥമ്യമായ കൎത്തവ്യം അഭ്യസനമാണ്. ഏതുവിഷയമാണൊ നിങ്ങളുടെമനസ്സിനു ഹിതമായി തോന്നുന്നത് അതു പഠിക്കുവാൻ സവിശേഷം യത്നിക്കേണ്ടതാണ്. നിങ്ങൾ ജീവിതസരണിയിൽ ഇറങ്ങി പ്രവൎത്തിക്കുമ്പോൾ അഭ്യസനം അതേരീതിയിൽ തുടരുവാൻ നിങ്ങളിൽ ഓരോരുത്തനും സൗകൎയ്യം സിദ്ധിച്ചില്ലെന്നു വന്നേക്കാം. നിങ്ങളുടെ കണ്ണും ചെവിയും തുറന്നുതന്നെ സൂക്ഷിച്ചാൽ നമ്മുടെ ജീവിതഗതിയിൽനിന്നും സമ്പാദിക്കാവുന്ന ജ്ഞാനത്തിൻെറ ഒരംശം മാത്രമെ ഗ്രന്ഥപരിശീലനത്തിൽ നിന്നു നമുക്കു സിദ്ധിക്കുകയുള്ളു. നമ്മുടെ യുവാക്കന്മാർ ഏതെങ്കിലും ഒരു വിഷയത്തിൻെറ അല്പജ്ഞാനംപോലും സമ്പാദിക്കുന്നതിനു മുമ്പുതന്നെ അതിനെക്കുറിച്ച് ഒരു വിധി കല്പിക്കുന്ന ശീലം അവരെ വഴി തെററിക്കുന്ന ഒരു മഹാപരാധമായി തീൎന്നിട്ടുണ്ട്. അമരം കൂടാത്ത തോണിയാത്രപോലെ

ജീവിതപ്രയാണം തുടരരുത്. കാലികളെപ്പോലെ മിണ്ടാപ്രാണികളായി ജീവിതം നയിക്കരുത്. സംഗ്രാമത്തിൽ ഒരു വീരനെപ്പോലെ മുന്നോട്ടുതന്നെ ഗതി തുടരണം. നിങ്ങളുടെ യുവദശയിൽതന്നെ ഭാവിജീവിതത്തിനുള്ള ആദർശം സ്വരൂപിക്കണം. അതിന്റെ പ്രാപ്തിക്കു സദാ പ്രയത്നിക്കയും വേണം. ഈ നിർദ്ദേശത്തിന് ഒരു പ്രായോഗികവശം ഉണ്ട്. ജീവിതചര്യയോട് ഇതിനു നിയതബന്ധവുമുണ്ട്. ആധുനികകാലത്ത് ഒരു യുവാവിന്റെ ലക്ഷ്യം ഒരു ഡാക്ടറൊ, ഒരു വക്കീലൊ, ഒരു പ്രഫ്സറൊ ആകുന്നതിനാണ്. വിപുൽസമ്പ്രാപ്തമായ ഈ തൊഴിൽ പിഷ്ടപേഷിതപഥമായിട്ടുണ്ട്. അതു് ഒരിക്കലും സ്വർണ്ണഖനിയിലേക്കു നയിക്കുകയില്ല. അതിപ്പോൾ ക്ഷുൽക്ഷാമവീഥിയത്രെ. ഈ പണ്ഡിതന്മാരുടെ സംഖ്യ ഇന്നു വേണ്ടതിലധികമായിട്ടുണ്ട്. അനുകരണം ഉപേക്ഷിച്ചു പുതിയ മാർഗ്ഗത്തെ നിഗമനം ചെയ്യു. നിർഭാഗ്യപൂർണ്ണമായ ഈ നാട്ടിൽ യുവജനങ്ങൾക്കു നൽകേണ്ടതായ സൈന്യവകുപ്പു നാവികവകുപ്പ് എന്നിവ സുഖപ്രവേശകമായിരിക്കുന്നില്ല. അങ്ങിനെയാണെങ്കിലും നിങ്ങൾ നല്ല തൊഴിലാളികളും, കർഷകന്മാരും ആകുന്നതിനും ശ്രമിക്കേണ്ടതാണ്. വിദ്യാർത്ഥികളായിരിക്കുന്ന കാലത്തുതന്നെ ആവക പരിശ്രമത്തിനു വേണ്ട ബീജം നിങ്ങളിൽ തന്നെ ശാന്തമായി അവാപം ചെയ്യേണ്ടതാണ്.

## സ്വാശ്രയശിക്ഷണത്തിന് എതിരായ കാളേജുവിദ്യാഭ്യാസം ഭയങ്കരമായ സമയദുർവ്യയം.

വിദ്യാർത്ഥികളുടെ കാളേജുവിദ്യാഭ്യാസകാലം അന്യായമായ ദുർവ്യയത്തിന് അധീനമായിരിക്കുന്നുണ്ട്. രണ്ടുകൊല്ലക്കാലം വേണ്ടിവരുന്ന ഇൻറർമീഡിയേററ് പരീക്ഷയ്ക്കു കഷ്ടിച്ചുമൂന്നുമാസത്തെ അഭ്യാസമേ പരീക്ഷാവിജയത്തിനാവശ്യമുള്ളൂ. പാഠശാലകളിലും മഹാപാഠശാലകളിലും ആറുമാസക്കാലം നമുക്ക് ഒഴിവുദിവസങ്ങളാണ്. ഈ സമയംമുഴുവനും പകലുറക്കം, മിഥ്യാഭാഷണം, ചീട്ടുകളി എന്നിങ്ങനെ ദുർവ്യയാധീനമായികളയുന്നു എന്നു ഞാൻ അല്പംഭീതിയോടെ പറഞ്ഞുകൊള്ളുന്നു. ആധുനികരായ ചില സാഹിത്യവിശാരദന്മാർ കലാലയബിരുദു സമ്പാദിച്ചിട്ടില്ലാത്തവരാണ്. ബർനാഡ്ഷാ, എച്ച്. ജി. വെൽസ്, നമ്മുടെ രവീന്ദ്രനാഥടാഗൂർ എന്നിവർ കലാശാലയുടെ കവാടദർശനംപോലും ചെയ്തിട്ടില്ലാത്തവരാണ്. എന്നാലും ദിഗന്തവിശ്രാന്തങ്ങളായ ഗ്രന്ഥങ്ങളുടെ നിർമ്മാതാക്കൾ എന്നപേരിന് ഇവർ അർഹരാണ്. സ്വകാര്യമായിനടത്തിയ അഭ്യാസവും സ്വാശ്രയംകൊണ്ടു സമ്പാദിച്ച ജ്ഞാനവുംമാത്രമാണിവർക്കുള്ളതു്. ബർനാഡ്ഷാ

ഔചിത്യമായി ഇങ്ങിനെ പറഞ്ഞിരിക്കുന്നു:- അഭ്യസനമെന്നും സംസ്കാരമെന്നും ഇന്നു നാം പറയുന്നതു വെറും അർത്ഥശൂന്യമായ ചില ശബ്ദങ്ങളാണ്. ലോകരത്തോടൊരുത്തു സഹവസിച്ചിട്ടു സിദ്ധിക്കേണ്ട ജ്ഞാനത്തിനു പകരം വായനകൊണ്ടും, ജീവിതമെന്തെന്നറിയുവാൻ സാഹിത്യം പഠിച്ചും, താല്ക്കാലികസത്തയെ സ്ഥാലു കല്പനാവൈചിത്ര്യത്തിൽ വേർത്തുകോർത്തും അഭ്യസനം നടത്തിപ്പോരുന്നു. ഹെർബർട്ട്സ്പെൻസർ ഇങ്ങിനെ പറഞ്ഞിരിക്കുന്നു. ബുക്കിൽനിന്നു ഗ്രഹിക്കുന്ന ജ്ഞാനം പ്രാക്കിക്കൊണ്ടു കിട്ടുന്നതുതന്നെയാണ്.

ഈ കാലത്തുള്ള കലാശാലകൾ എല്ലാം കുറെ ഗ്രന്ഥങ്ങളുടെ സംഘാതംതന്നെയാണ്. ഗ്രന്ഥങ്ങൾമൂലമായി മാത്രമാണ് ഇന്നത്തെ വിദ്യാഭ്യാസം നടത്തിപ്പോരുന്നതെങ്കിൽ പകൽ പത്തുമണിക്കു വിദ്യാസദനത്തിൽ ചെന്നിരുന്നു വായിക്കുന്നതും രാത്രി പത്തുമണിക്ക് അവനവൻെറ വീട്ടിലിരുന്നു വായിക്കുന്നതും തുല്യമല്ലെ?

അർത്ഥശാസ്ത്രത്തിലും രാജ്യമീമാംസയിലും അദ്വിതീയമായ നേതൃത്വം വഹിച്ചു മൂന്നു മഹാപുരുഷന്മാർ ഇന്നു യൂറോപ്പിൽ ജീവിക്കുന്നുണ്ട്. റാംസെമാക്ഡൊണാൾഡ്, മുസോളിനി, സ്റ്റാലിൻ എന്നീ മൂന്നു മാന്യന്മാരും കാളേജുവിദ്യാഭ്യാസത്തിൻെറ ഒരു ഗുണവും സിദ്ധിച്ചിട്ടുള്ളവരല്ല. ഇവരിൽ ഓരോരുത്തനും ബാല്യദശയിൽ സന്നിശ്ചമായി ജീവിതംകഴിപ്പാൻ തന്നെ അതികഠിനമായി വേലചെയ്യേണ്ടിവന്നിട്ടുണ്ട്. ഹിമാവൃതമായ പ്രദേശങ്ങളിൽനിന്നും ഉരുളക്കിഴങ്ങു ശേഖരിക്കുന്ന തൊഴിലുകൊണ്ടു കാലയാപനം ചെയ്തിരുന്നവനാണു മാക്ഡൊനാൾഡ്. മുപ്പതുമണിക്കൂർനേരം ശുദ്ധപട്ടിണികൊണ്ടു വലയുകനിമിത്തം ഒരു കഷണം അപ്പത്തിനു യാചിച്ചവനാണു മുസോളിനി. സ്റ്റാലിൻ ചെരിപ്പു തുടച്ചു നടന്നിരുന്ന കാലമുണ്ടായിരുന്നു. ഈ മഹാന്മാരിൽ ഓരോരുത്തനും വിശ്രമാവസരത്തിൽ ഗ്രന്ഥപാരായണനിഷ്ണാതന്മാരുമായിരുന്നു. സമയമില്ലെന്നു സങ്കടംപറയുന്ന പലരും മടിയന്മാരുടെ മാതൃകകളാണ്. സമയത്തെ എങ്ങിനെ വിനിയോഗിക്കണമെന്നറിഞ്ഞവൻ അതിനെ പത്തിരട്ടിച്ച് ഉപയോഗിക്കുന്നതാണ്. പക്ഷെ അവൻ ഉചിതകാലത്തുതന്നെ നിർദ്ദിഷ്ടകർമ്മങ്ങൾചെയ്തു ശീലിക്കേണ്ടതാണ്.

## ആദ്യമായി ഇൻഡ്യാക്കാർ പിന്നെ തിരുവിതാംകൂർകാർ.

സ്വദേശത്തിൻെറ അവകാശങ്ങളെ സംരക്ഷിക്കുന്നതിനും അതിൻെറ ശ്രേയസ്സിനെ ഭംഗംചെയ്യാതിരിക്കുന്നതിനും ഒരു തിരുവിതാംകൂർകാ

രൻ ബദ്ധശ്രദ്ധനായിരിക്കുമ്പോൾ സങ്കുചിതമായും, വർഗ്ഗീയമായും, പ്രാദേശികമായും ഉള്ള വീക്ഷണംകൊണ്ടു വ്യാപാരപരിധി അശുദ്ധമായിത്തീരാതെ കാത്തുകൊള്ളേണ്ടതാണ്. ആദ്യമായി നിങ്ങൾ ഇൻഡ്യാക്കാരായിരിക്കണം. അടുത്തു തിരുവിതാംകൂർകാരും ആകേണ്ടതാണ്. ദേശാടനത്തിൽ പ്രത്യേകമായ കൗതുകം നിങ്ങളിൽ സംജാതമാകണമെന്നു ഞാൻ ആഗ്രഹിക്കുന്നു. ഇൻഡ്യയിൽ സർവ്വത്ര സഞ്ചരിച്ചതിനുശേഷം പുറരാജ്യങ്ങളിലേക്കു പോവുക. അപ്പോൾ ഒരു ഇൻഡ്യാക്കാരനെന്നേ നിങ്ങൾക്കു തോന്നുകയുള്ളു. കൂപമണ്ഡൂകബുദ്ധിയെ വളരുവാൻ അനുവദിക്കരുത്.

ലോകമീമാംസയിൽ ഇൻഡ്യയുടെ സ്ഥാനം ഏതാണ്ടു ശൃംഗാഗ്രത്തിൽ എത്തിയിരിക്കുന്നു. നാം പൗരാണികമായി നിർദ്ദേശിക്കപ്പെട്ട ഒരു വഴിയിൽക്കൂടിയാണു നടക്കുന്നത്. കാലോചിതമായി പുരോഗമനനയം നാം തുടർന്നില്ലെങ്കിൽ നമ്മുടെ വിധി വാമമായിത്തന്നെ കലാശിക്കും. ലോകം അതിത്വരയോടെ മുന്നോട്ടുപോകുന്നു. നമ്മുടെ വിധിയോർത്തു വിലപിച്ചും, കൈകെട്ടി പ്രേക്ഷകരായിനിന്നും ഉള്ളതുകൊണ്ട് അന്യായമായ ചാരിതാർത്ഥ്യം നടിച്ചും കഴിയേണ്ട കാലം ഇതല്ല. പൗരസ്ത്യർ ഉദാസീനരെന്ന അപവാദത്തെ ജപ്പാൻകാർ തീരെ ഖണ്ഡിച്ചുകാണിച്ചിരിക്കുന്നു. അനേകകാലമായി അവർ അനുഭവിച്ചിരുന്ന സുഷുപ്തിയിൽനിന്നും തന്ദ്രിയിൽ നിന്നും അവർ ഉണർന്നു. സർവ്വരാഷ്ട്രങ്ങളുടെ ഇടയിൽ തങ്ങൾക്കും ഒരു സ്ഥാനമുണ്ടെന്ന് അവർ വ്യവസ്ഥാപിച്ചു. അതിനാൽ നാമും ഉണരുക, ഉയരുക, അല്ലെങ്കിൽ ശാശ്വതമായ പതനം ഭവിക്കും.

## തിരുവിതാംകൂർ യുവജനങ്ങൾക്കുവേണ്ടി സമുദായസേവനം.

ഇവിടത്തെ യുവജനങ്ങളെ പ്രതിനിധീകരിക്കുന്ന മാന്യന്മാരേ! നിങ്ങൾ അവശ്യം അനുഷ്ഠിക്കേണ്ട ഒരു കർത്തവ്യം ഉണ്ട്. നിങ്ങളുടെ ഇന്നത്തെ നിശ്ചയത്തെ ആശ്രയിച്ചത്രേ നാളത്തെ ഈ നാടിന്റെ നില രൂപീകരിക്കപ്പെടുന്നത്. രാഷ്ട്രങ്ങളുടെ രൂപീകരണം അവിടത്തെ വ്യക്തികളുടെ ശ്രമംകൊണ്ടു മാത്രമെന്നു നിങ്ങൾ ഓർത്തിരിക്കണം. ഇന്നത്തെ ബങ്കാളത്തിലെ പ്രബുദ്ധതയിൽ ഹിന്ദുകാളേജിലെ വിദ്യാർത്ഥികൾ നിർവഹിച്ച ഭാരത്തെ ഞാൻ മറ്റൊരിടത്തു പറഞ്ഞിട്ടുണ്ട്. യുണൈറ്റഡ് പ്രാവിൻസിലേയും പഞ്ചാബിലേയും പാശ്ചാത്യവിദ്യാഭ്യാസത്തിന്റെ മാർഗ്ഗദർശകന്മാർ ബങ്കാളികളാണ്. ഈ രാജ്യത്തെ ഒരു നവ്യഭാരതമാക്കുവാൻ അവർ ചെയ്ത ശ്രമം സർവ്വവിദിതമായിത്തീർന്നിട്ടുണ്ട്. ശിപായിലഹളക്കാലത്തും അനന്തരകാലത്തും ബങ്കാളത്തിലെ ലഫ്ടനന്റ് ഗവർണർ ആയിരുന്ന ഹാലിഡേ, സ്റ്റേറ്റുസെക്രട്ടറിയുടെ കൗൺസിൽ അംഗമെന്ന നിലയിൽ ഇങ്ങിനെ പറ

ഞ്ഞിരിക്കുന്നു. അയൽവാസികളുടെയും ആശ്രിതന്മാരുടെയും വിദ്യാഭിവൃദ്ധിക്ക് ഓരോ അഭ്യസ്തവിദ്യരും പരിശ്രമം ചെയ്യുന്നുണ്ട്. ഗ്രാമപാഠശാലകൾ സ്ഥാപിക്കുന്നതിനു ഗൃഹസ്ഥന്മാർ അഹമഹമികയാ മുന്നോട്ടു വന്നിരുന്നു. 1869-ൽ മാതൃഭാഷാഭ്യസനത്തിനു രാജ്യഭണ്ഡാരത്തിൽനിന്നു വേണ്ടിവന്നതിൽ പകുതിയോളം ജനങ്ങളിൽനിന്നു കിട്ടിയ സംഭാവനകളിൽനിന്നായിരുന്നു. ഹിന്ദുകാളേജിലെ ഓരോ വിദ്യാർത്ഥിയും മതം, സമുദായം, രാഷ്ട്രം എന്നിവയുടെ കേന്ദ്രസ്ഥാനമായിത്തീർന്നു. അവരുടെ സഹായത്താൽ മററുപലരും വിദ്യാഭ്യാസത്തിന്റെ അനുഗ്രഹം അല്പാല്പമായി അറിവാൻ സംഗതിവന്നു. യുവതിരുവിതാംകൂർ ഈ രംഗംതന്നെ ആടിക്കൊണ്ടുവാൻ ശ്രമിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

ചൈനയിലുള്ള വിദ്യാർത്ഥികളെ നിങ്ങളുടെ മാതൃകയാക്കുവിൻ! ഒഴിവുദിവസങ്ങളിൽ അവർ കൂട്ടംപിരിഞ്ഞു ഗ്രാമങ്ങളിലേക്കു യാത്ര തിരിക്കും. അക്ഷരജ്ഞാനമില്ലാത്തവനും കുരുടനും യാതൊരു വ്യത്യാസവുമുള്ളവരല്ല എന്നു വലിയ അക്ഷരത്തിൽ എഴുതിയ ഒരു കൊടിയും അവരുടെ കയ്യിൽ ഉണ്ടായിരിക്കും. അവർ പല പ്രൈമറിപാഠശാലകളും സ്ഥാപിച്ചിട്ടുണ്ട്. അവ്വഴിക്കു തങ്ങളേക്കാൾ അജ്ഞന്മാരെ സഹായിപ്പാൻ അവർക്കു കഴിയുന്നു, കൃഷീവലരായ ജനങ്ങളോടു സമനിലയിൽ അവർ പെരുമാറുന്നു. അജ്ഞരായ ആ സാധുജനങ്ങളോടൊരുമിച്ചു ജീവിക്കയും സഹവസിക്കയും ചെയ്യുന്നു. ചൈനാസഹോദരങ്ങൾക്കു നിങ്ങളേക്കാൾ ഒരു അനുകൂലവശം അധികമുണ്ട്. കഴിഞ്ഞ രണ്ടോ മൂന്നോ സഹസ്രാബ്ദങ്ങളായിട്ട് അസ്പൃശ്യത എന്ന അപരാധം അറിഞ്ഞിട്ടുതന്നെയില്ലാത്ത ഒരു രാജ്യമാണു ചൈന. യൂറോപ്യന്മാരും അമേരിക്കൻമാരുമായ ചില ലേഖകന്മാർ ധനാരാധനയെ അവലംബിച്ചു വ്യവസ്ഥിതമായ ജാതിഭേദംപോലും എന്തെന്നുതന്നെ അറിഞ്ഞിട്ടില്ലാത്ത ഒററ രാജ്യം ചൈനതന്നെയെന്നു തുറന്നു സമ്മതിച്ചിരിക്കുന്നു. ലോകബന്ധത്തിൽനിന്നു വിമുക്തനായി ഗിരിഗഹ്വരങ്ങളിൽ മൗനവ്രതം ആചരിച്ചുകഴിയാതെ ജനാവലിയുടെ പല വിഭാഗങ്ങളേയും അവരുടെ ജീവിതനിലയേയും അടുത്തറിവാൻ നിങ്ങൾ നിശ്ചയമായി പുറത്തുവരണം. മാന്ദ്യം, ഫലശൂന്യം, വൈവിധ്യശൂന്യം എന്നിങ്ങനെ പല അഹിതവശങ്ങളും ഒരു ഇൻഡ്യൻവിദ്യാർത്ഥിയുടെ ജീവിതത്തെ ആവരണം ചെയ്തിരിക്കുന്നു. അവന്റെ ജീവിതത്തിൽ വൈവിധ്യം എന്നൊന്നില്ലതന്നെ. നിങ്ങളിൽ ഓരോരുത്തനും സംഗീതം, ചിത്രമെഴുത്ത് എന്നിവയും, കൃഷി, ഉദ്യാനനിർമ്മാണം എന്നിവയും പരിശീലിക്കണം. ഇവയേക്കാൾ മഹത്വമേറിയ സമുദായസേവനവും യുവദശയിൽത്തന്നെ പരിശീലിക്കേണ്ടതാണ്. അക്ഷരജ്ഞാനംപോലും സമ്പാദിക്കുവാൻ സൗകര്യമോ ഭാഗ്യമോ ഇല്ലാതെ മൃഗനിർവിശേഷരായി മാത്രം വളരുവൻ പരിത

സ്ഥിതി നിർബന്ധിക്കുന്ന ജനാവലിയെ അല്പമായ വിദ്യാഭ്യാസംകൊണ്ടെങ്കിലും നിങ്ങൾ അനുഗ്രഹിക്കേണ്ടതാണ്.

സ്വന്തനാടും വീടും ഉപേക്ഷിച്ച് അനേകായിരം മൈൽസ് അകലെനിന്നും ഇവിടെ എത്തിയിരിക്കുന്ന ക്രിസ്ത്യൻമിഷണറിമാരുടെ സ്വാർത്ഥപരിത്യാഗശീലത്തെ നിങ്ങൾ കണ്ടറിയുക. പഞ്ചമന്മാരുടെ ഇടയിൽ വേലചെയ്യുന്നതിന് അവർക്ക് സന്മനസ്സുണ്ട്. വിദ്യാഭ്യാസപ്രചരണംകൊണ്ട് ആ സാധുജനങ്ങളുടെ ഉന്നമനവും വ്യാവസായികാഭ്യസനംകൊണ്ടു പാരതന്ത്ര്യമോചനവും സാധിച്ച ആ മാന്യന്മാരുടെ പ്രവൃത്തി ആദരണീയമല്ലെ? നമ്മുടെ സ്ഥിതി എന്ത്! അവരോട്- ആ സാധുജനങ്ങളോട്- നമുക്കുള്ള കർത്തവ്യത്തെ ലജ്ജാവഹമായി തിരസ്കരിച്ചിരിക്കുന്നു.

## അമിതസുഖാനുഭവവും, അനന്തരപരാജയവും.

ഈ മഹനീയ ദ്വീപായിതത്തിൻെറ ദൈർഘ്യവിസ്താരം സഞ്ചാരം കൊണ്ടുതന്നെ അടുത്തു കഴിഞ്ഞകാലങ്ങളിലായി ഞാൻ അളന്നുകഴിഞ്ഞു. കാളേജുകളോട്, വിശേഷിച്ച ഗവൺമെൻറുകാളേജുകളോടു സംഘടിപ്പിച്ച പല റെസിഡൻഷ്യൽഹോസ്റ്റലുകളും ജീവിതത്തിൻെറ ആധുനികരുചിക്ക് ഒത്തവണ്ണം പല ദിക്കുകളിലും പ്രതിഷ്ഠിച്ചുകഴിഞ്ഞിരിക്കുന്നു. ഇവിടെ നമ്മുടെ വിദ്യാർത്ഥിലോകം അമിതവും അന്യായവുമായ സുഖലോലുപതാ സംവരിച്ചുകഴിഞ്ഞു. ഒരു ഇൻഡ്യാക്കാരൻെറ ശരാശരിവരവ് ഒരു ദിവസത്തേക്കുള്ളതു കണക്കാക്കിയാൽ അതു കഷ്ടിച്ച രണ്ടണയെന്നറിയും. അപ്പോൾ കാളേജുജീവിതത്തിനു വേണ്ടിവരുന്ന ചിലവു വരവിനോടു സമീകരിക്കുന്നതു് അസാധ്യംതന്നെ. ഈറ്റൻ, റഗ്ബി, ആക്സ്ഫോർഡ്, കെയിംബ്രിഡ്ജ് എന്നീ മഹാസ്ഥാപനങ്ങൾതന്നെ മോടിവിദ്യ പഠിപ്പിക്കുന്നതിനുള്ള ശാലകളാണെന്നു ബർനാഡ്ഷാ ഒരിക്കൽ പറഞ്ഞിട്ടുണ്ട്. ലാഹോർകാളേജിൽ പഠിക്കുന്ന ഒരു വിദ്യാർത്ഥിയുടെ ചുരുങ്ങിയ ചിലവ് നൂറു രൂപയാണ്. അലഹബാദ്, കൽക്കട്ട, മദ്രാസ് എന്നീ സ്ഥലങ്ങളിൽ ഒരു വിദ്യാർത്ഥിക്കു നാല്പതുമുതൽ അൻപതുവരെ രൂപ ചിലവുവരുന്നു. ലാഹോറിൽ പഠിക്കുന്ന ഒരു വിദ്യാർത്ഥിയുടെ രക്ഷിതാവ് എന്നോട് ഇങ്ങനെ പറകയുണ്ടായി. "നിർഭാഗ്യരായ ഞങ്ങളുടെ പണം പിടിച്ചുപറിക്കയാണ്." ആ രക്ഷിതാവിനു രണ്ടോ മൂന്നോ ആൺമക്കളും പെൺമക്കളും കൂടി ഉണ്ടെന്ന് അറിഞ്ഞപ്പോൾ അദ്ദേഹത്തിൻെറ ആശാകേന്ദ്രമായ ആ യുവഭണ്ഡാരത്തിലേക്കു മാസംപ്രതി ഇത്ര വലിയ ഒരു സംഖ്യ അയക്കുന്നതെങ്ങിനെ എന്നുകൂടി ഞാനൊന്നു പരിഭ്രമിച്ചു. ഹോസ്റ്റലുകളിൽ വിദ്യാർത്ഥികൾക്ക് ആഹാരം തയാറാക്കിക്കൊടുക്കുന്നുണ്ട്. അവിടത്തെ മണിയു

ടെ ശബ്ദംകേട്ടാൽ ആഹാരത്തിന്റെ മുമ്പിൽ വിദ്യാർത്ഥികൾക്കു സുഖമായിരിക്കാം. സാധാരണ വെളുത്തേടന്മാരെക്കൊണ്ടു വിദ്യാർത്ഥികൾ തങ്ങളുടെ വസ്ത്രം അലക്കിക്കാറില്ല. അതിനുള്ള ചില പ്രത്യേകശാലകളിൽ വേണമെന്ന് അവർക്കു നിർബന്ധമുണ്ട്. തലമുടി വെട്ടുവാൻ സാധാരണയുള്ള ക്ഷൗരകനായാൽ പോരാ, അതിനുള്ള ചില പ്രത്യേക സലൂൺതന്നെ ആവശ്യമാണ്. സായാഹ്നത്തോടടുത്തു് ദിവസവും ഒരു റസ്റ്റോറന്റിനെ സന്ദർശിക്കാതിരിക്കയില്ല. സിനിമയെ സ്വസാന്നിദ്ധ്യംകൊണ്ട് അംഗീകൃതമാക്കുവാൻ ആഴ്ചയിൽ രണ്ടു പ്രാവശ്യമൊ ഒന്നിടവിട്ട ദിവസങ്ങളിലൊ അവിടെ എത്തും. കാളേജിലെ ജീവിതം അവസാനിക്കുമ്പോൾ ലോകജീവിതമാകുന്ന ആ സംഗ്രാമക്ഷേത്രത്തിലെ നിരാശാസമുദ്രത്തിൽ വാത്യാതരംഗിതനായി ആ യുവാവിനെ കാണുമ്പോൾ അത്ഭുതപ്പെടുവാനെന്തുള്ളൂ? ഈ സംഗ്രാമത്തിൽ ധീരനെന്ന പദപ്രാപ്തിയിൽ അവനു പരാജയം പറയുന്നു. കർക്കശവും പ്രതിലോമവുമായ ജീവിതത്തെ അഭിമുഖീകരിക്കുന്നതിന് അശക്തനായ നിസ്സാരമതിയൊ നിർജ്ജീവസത്വമൊ ആയിത്തീരുന്നു. ഈ അവസരത്തിൽ നിന്ദ്യമായ ഒരു പ്രതിഫലത്തിന് ഒരു ജോലി കയ്യേല്ക്കുകയായി. ഇങ്ങിനെ ജീവിതം നിരാശാകലുഷമായി വ്യയംചെയ്യുന്നു. നമ്മുടെ കലാശാലയിൽനിന്നും പുറത്തുവരുന്ന ഒരു സാധാരണ ബിരുദധാരിയുടെ ജീവിതം പരമാർത്ഥത്തിൽ ശോകപരിണാമിതായിട്ടെ ഇരിക്കുന്നുള്ളൂ.

ഒതുങ്ങിയ ജീവിതവും ഉൽകൃഷ്ടചിന്തനവും പുരാതന ഇൻഡ്യ-വിശേഷിച്ച് വിദ്യാർത്ഥികൾ-ആദർശമായി സ്വീകരിച്ചിരുന്നു. അവൻ ആശ്രമത്തിൽ ജീവിച്ചു ഗോരക്ഷ, ചമതസമ്പാദനം, ആഹാരപാചനം എന്നിവ നടത്തിക്കൊണ്ടിരുന്നു. ഒഴിവുസമയങ്ങളിൽ ഗുരുസന്നിധിയിൽ ഇരുന്നു വ്യാകരണം, മനഃശാസ്ത്രം, സാഹിത്യം എന്നിവ അഭ്യസിക്കയും ചെയ്തിരുന്നു. ഈ നിലയിൽ ശിഷ്യൻ വാസനയ്ക്കനുസരിച്ച് ചില വിഷയങ്ങളുടെ ജ്ഞാനഭണ്ഡാരമായിത്തീരുന്നു. അറിവിനുവേണ്ടി അറിവുസമ്പാദിക്കുന്ന ആ കാലം നമ്മിൽനിന്നു മറഞ്ഞുപോയതോർക്കുമ്പോൾ എന്റെ മനസ്സു സങ്കടനിമഗ്നമാകുന്നു. സാമാന്യരായ എല്ലാ വിദ്യാർത്ഥികളും ഇന്നു കാംക്ഷിക്കുന്നതു കലാശാലാമുദ്രയെ മാത്രമാണ്. പരീക്ഷക്കുള്ള കാലമടുക്കുമ്പോഴെയ്ക്കും പാഠപുസ്തകങ്ങളെക്കുറിച്ചുള്ള പല നോട്ടുകളും അച്ചടിച്ചു പുറത്താകും. സാധാരണ ജ്ഞാനത്തെക്കുറിച്ചുപോലും പ്രത്യക്ഷീഭവിപ്പിച്ച അജ്ഞതയാൽ സാമാന്യബിരുദധാരികൾ പ്രാമാണികരാകുന്നതു് അശേഷവും അത്ഭുതാവഹമല്ല.

## സാമാന്യജനങ്ങളെ അജ്ഞരും അസ്പൃശ്യരും ആക്കിയിരിക്കുന്നതുകൊണ്ടുള്ള ദോഷം.

അനുഗ്രഹീതരും അഭ്യസ്തവിദ്യരുമായ ഒരു ന്യൂനപക്ഷജനത രാഷ്ട്രസമുദായമാകുന്നില്ല. അധഃകൃതരെന്നും പിന്നണിയിൽ നില്ക്കുന്നവരെന്നും പേരിട്ടിരിക്കുന്ന ആ കൂട്ടർക്കു മാർഗ്ഗദർശനം അരുളേണ്ടതിനു ദീപയഷ്ടി പിടിച്ചു നിങ്ങൾ മുമ്പിൽ നടക്കണം. അവരെ ഉയർത്തണം. അവർ നിങ്ങളുടെ മാംസാസ്ഥികളിൽ നിന്നു ഭിന്നമല്ലെന്ന് അവർക്കുതന്നെ തോന്നട്ടെ.

അമേരിക്കയിലെ ഐക്യനാടുകളിൽ നിസ്സാരനായ ഒരുവന്റെ കുടിലിൽ ജനിച്ചവനുപോലും ഒരിക്കൽ വൈററ്ഹൗസിന്റെ അധിപനായിത്തീരാമെന്നാശിക്കാം. പ്രസിഡൻറുവിൽസൻ "ന്യൂ ഫ്രീഡം" എന്ന ഗ്രന്ഥത്തിൽ ഐക്യരാജ്യത്തിന്റെ മഹത്വം എവിടെ സ്ഥിതിചെയ്യുന്നു എന്നു ചൂണ്ടിക്കാണിച്ചിരിക്കുന്നു. "ചരിത്രപരിവർത്തനത്തേയും, അമേരിക്കയുടെ പ്രതിഭയേയും സൂക്ഷിക്കുന്നതായാൽ അവ സർവ്വത്ര വിശദാക്ഷരത്തിൽ ലേഖനംചെയ്തിരിക്കുന്നതായി കാണപ്പെടുന്നു. രാഷ്ട്രങ്ങൾ നവീകരിക്കപ്പെട്ടിരിക്കുന്നതു് അടിയിൽനിന്നാണ്. ഒരിക്കലും ആ കർമ്മം മുടിയിൽനിന്നു തുടങ്ങീട്ടില്ല. അപ്രശസ്തജനതയിൽനിന്ന് ഉൽഭൂതമായ പ്രതിഭയാണു യുവജനങ്ങളെ ഉണർത്തിയതും വൃദ്ധരെ ശക്തരാക്കിയതും എന്നു കാണാം." ചരിത്രത്തെ സംബന്ധിച്ചുള്ള എന്റെ സർവ്വജ്ഞാനം– എന്റെ പരിചയത്തിൽനിന്നുണ്ടായ അനുഭവജ്ഞാനം– എന്റെ അവലോകനഫലമായി പ്രത്യക്ഷപ്പെട്ട ജ്ഞാനം– സാധാരണജനങ്ങളോടുള്ള സംസർഗ്ഗംകൊണ്ടുമാത്രമെ മനുഷ്യജീവിതത്തിന്റെ പരമാർത്ഥം അറികയുള്ളു! എന്ന എന്റെ വിശ്വാസത്തെ ദൃഢീകരിച്ചിരിക്കുന്നു. ജീവിതസാഫല്യമായ ഐക്യം, സ്ഫുരണം എന്നിവ അഗ്രത്തിൽനിന്നു പാദത്തിലേക്കു വരുന്നവയല്ല. ഒരു വലിയ വൃക്ഷത്തിന്റെ വളച്ച് മണ്ണിൽനിന്നു സമാരംഭിച്ചു തടിയിൽക്കൂടി ഉയൻ്, ശാഖകളിലേക്കു വ്യാപിച്ച്, ദലങ്ങളിൽ എത്തി സുമഫലങ്ങളായി പരിണമിക്കുന്നു. പ്രകൃതിയിൽത്തന്നെ നാം ഇങ്ങിനെയാണു കാണുന്നതു്. മനുഷ്യരും ഇതിൽനിന്നു ഭിന്നമല്ല. അജ്ഞാതരും, ജീവിതപരാഭവം അനുഭവിക്കുന്നവരുമായ സാധുജനങ്ങൾ പാദവർത്തികളെങ്കിലും സമുദായോദ്ധാരണത്തിനുള്ള ആ മഹാശക്തി അവരിൽനിന്നാണ് ഉത്ഭവിക്കുന്നതു്. ഈ കാലംവരെ നാം നമ്മുടെ അഭ്യുന്നതിക്കു മാത്രമെ ശ്രമിച്ചിട്ടുള്ളു. സാധുജനങ്ങളെ ദൂരെ നിറുത്തുകയും തിരസ്കരിക്കയുംചെയ്തു. ഇൻഡ്യയിൽ കാണുന്ന ഇന്നത്തെ കാഴ്ച, അവിടെയുള്ള ഓരോ ഗൃഹവും വേർതിരിഞ്ഞുനിന്നു പരസ്പരം കലഹിക്കുന്നതായിട്ടാ

ണ്. ജാതി, അസ്പൃശ്യത എന്നിങ്ങനേയുള്ള അന്തഃച്ഛിദ്രം അതിരൂക്ഷമായി സ്ഥിതിചെയ്യുന്നു.

നിങ്ങളുടെ ക്ഷേമത്തെ തുല്യപ്രാധാന്യതയോടെ സ്പൎശിക്കുന്ന മററു കാര്യങ്ങളെ ഞാൻ ഇപ്പോൾ പ്രതിപാദിക്കുന്നതിനു ഒരുങ്ങുന്നില്ല. അതു സാധ്യവുമല്ല. നിങ്ങളിൽ പലരും അവയെക്കുറിച്ച് ഏതാണ്ടറിഞ്ഞിരിക്കുമെന്നു വിശ്വസിക്കുന്നു. സംഗതികളെ ആകെ ഭ്രംശിപ്പിക്കുന്നതു മടി ഒന്നാണ്. നമ്മുടെ ജീവിതത്തെ ക്ഷയോന്മുഖമാക്കുന്ന പാപശക്തിയുടെ പിതാവ് അതുതന്നെയാണ്. ലോകം മടിയന്മാക്കുള്ളതല്ല. വിയപ്പുതുള്ളികളിൽനിന്നു മാത്രമെ ആഹാരം സമ്പാദിക്കാവു. നിങ്ങളുടെ ജന്മഭൂമിയുടെ സേവനം സ്വേദംകൊണ്ടു സാധിക്കണം. മനുഷ്യായുസ്സിൽ വിജയത്തിനു പ്രത്യേകമായി ഒരു റോഡ് ആരും തീൎത്തിട്ടില്ല. അതു സുമശയ്യാവലംബികൾക്കു സിദ്ധിക്കയുമില്ല. ഈ പറയുന്നതു വെറും ശബ്ദമെന്നു ധരിക്കരുത്. ഇതു ജപിച്ചു സിദ്ധിവരുത്തേണ്ടതാണ്.

ലോകം ഇന്നു കണ്ടകാവൃതശയ്യയിൽ സ്ഥിതിചെയ്യുന്നു. ഒരു പുതിയ ജീവിതമാൎഗ്ഗത്തെയാണു നമ്മുടെ രാജ്യം തരണംചെയ്യുന്നതു്. പുതിയ ചില ആശങ്കകളെക്കൊണ്ട് അതിന്റെ ഹൃദയം തുടിക്കുന്നു. മാന്യരെ, ചിരന്തനമായി നമ്മിൽ സ്ഥിതിചെയ്യുന്ന തന്ദ്രിയെ ത്യജിപ്പാൻ ഞാൻ നിങ്ങളോടപേക്ഷിക്കുന്നു. ലോകചക്രത്തെ നിങ്ങൾ തോൾകൊടുത്തു തള്ളുവിൻ. കാലം വിജയത്തിന് ഇണങ്ങിയതായി കാണപ്പെടുന്നു.



## ഒരു അസി: ഇൻസ്പെക്ടരുടെ ഒരു ദിവസത്തെ ജോലി.

(സി. ജി.)

തുടൎച്ച.

മി: പാച്ചൻനായർ വേതാളവട്ടം പള്ളിക്കൂടത്തിലെ രണ്ടാമസിസ്റ്റൻറാണ്. ആൾ വളരെ ചെറുപ്പം. 28വയസ്സിൽ കൂടുതൽ പ്രായം കാണുകയില്ല. കറുത്തിരുണ്ട തലമുടി അയാളുടെ തലയെ മാത്രമല്ല, മിക്കവാറും നെററിത്തടത്തേയും ആവരണംചെയ്തിരുന്നു. കണ്ണുകൾ കുഴിഞ്ഞും ഗണ്ഡാസ്ഥികൾ ഉയൎന്നും, മൂക്ക് ഇടത്തോട്ട് അല്പം ചരിഞ്ഞും ഇരുന്ന അദ്ദേഹത്തിന്റെ നീണ്ടമുഖം, അയാൾ വൈശ്രവണസന്താനമാണെന്നു വല്ല

വരേക്കൊണ്ടും സംശയിപ്പിക്കുമെങ്കിലും, വാസ്തവത്തിൽ അയാൾ നിർദ്ധന നൊ അല്ലെങ്കിൽ ചില മലയാംപള്ളിക്കൂടം വാദ്ധ്യന്മാരുടെ ഭാഷയിൽ 'നിക്കാശൻ' തന്നെയൊ ആയിരുന്നു. ഗവൺമെൻറിൽനിന്നും ദയവായി അനുവദിച്ചിട്ടുള്ള ഗ്രാൻറിൽ മാനേജരുടെ ഓഹരിയും കണ്ടിഞ്ജൻസിക്കും സ്റ്റേഷണറിക്കും എന്നുപറഞ്ഞു ഹെഡ്മാസ്റ്ററെടുക്കുന്ന വീതവുംകഴിച്ച് ബാക്കികിട്ടുന്ന തുകയിൽ അധികം ഭാഗവും വീടികുടിക്കുപയോഗിച്ചിരുന്ന തുകൊണ്ട് അയാളുടെ മുഖത്തിന് ഒരു സൂകരസൗകുമാര്യം നൈസർഗ്ഗികമാ യിട്ടെന്നപോലെ സംസിദ്ധമായിരുന്നു. ഇടയ്ക്കു ധാരാളം വിടവോടുകൂടി ക്രമാധികം ഉയർന്നുനിൽക്കുന്ന അയാളുടെ പല്ലുകൾ ബകവധത്തിലെ ആ ശാരിയുടെ രൂപത്തെ ഓർമ്മിക്കുന്നതിനു സഹായകമായിരുന്നു. ഒരു വ ലിയ ഇൻസ്പെക്ടരുടെകൂടെ പണ്ടു ശിപായിയായിത്താമസിച്ചിരുന്നപ്പോൾ യജമാനനു യാദൃച്ഛികമായി നേരിട്ട അമളിയിൽനിന്നും കുറെ പണംപററി ക്കൊണ്ടാണെങ്കിലും അദ്ദേഹത്തെ വേർപെടുത്തിയതുകൊണ്ട്, അധ്യാപക ജോലിക്ക് 100-നും 103-നും ഇടയ്ക്കുള്ള ആ:സർവീസ് സർവ്വപ്രധാനമായി ഗണിച്ചുവന്ന കാലം സമാഗതമല്ലായിരുന്നെങ്കിൽ ഒരു ഗവൺമേൻറുസ്കൂ ളിലെ അധ്യാപകരജിസ്റ്റർ മി: പാച്ചൻനായരുടെ പേരുകൊണ്ട് അലംകൃ തമാകുമായിരുന്നു. യജമാനനോടുണ്ടായ അതിരററസംപക്കംകൊണ്ടു നട പടി തന്നേപ്പോലെ അറിയാവുന്നവരാരുമില്ലെന്നും, ആരെല്ലാം തൻെറ പേരിൽ കേസെടുത്താലും അവർ കാലക്രമത്തിൽ പ്രതികളായിപ്പോകുമെ ന്നും, യജമാനനെ ദുഷ്പേരിൽനിന്നും രക്ഷിച്ചതുകൊണ്ടു "വേലകൾ പ ലതും ചെയ്യുവൻ വേദനകളഞ്ഞതും ഞാൻ" എന്നും മി: നായർ പലപ്പോ ഴും ഉൽഘോഷിക്കാറുണ്ട്.

പാച്ചൻനായരെ കണ്ടയുടൻതന്നെ ഇൻസ്പെക്ടരദ്ദേഹം "എടോ, ഇത്രവേഗം പള്ളിക്കൂടം വിട്ടോ" എന്നുചോദിച്ചു.

പാ-നാ. ഇത്രവേഗമോ യജമാനനെ, 4½ മണിവരെ ഞങ്ങൾ പതിവായി ക്ലാസ്സു വച്ചുകൊണ്ടിരിക്കും.

ഇൻ. ഇന്നു ഞാൻ വരുമെന്നറിഞ്ഞപ്പോൾ വേഗം വിട്ടു അല്ലേ?

പാ:നാ. രണ്ടരമണിവരെ ഞാൻ കവലയിൽ കാത്തു. പിന്നെ നിരാശ പ്പെട്ടു ഇങ്ങോട്ടു പോന്നു. പിന്നീടാണു ഞങ്ങൾ ഊണുകഴിച്ചതു്. യജ മാനൻ ഇനി വരില്ലെന്നുതന്നെ ഞങ്ങൾ തീർച്ചയാക്കി.

ഇൻ: പ്രഥമനും വച്ചിട്ടില്ലേ?

പാ: നാ: എല്ലാം തീർന്നുപോയി.

ഇൻ: അതുകൊള്ളാം. ഞാൻ നിങ്ങളെ എന്തുചെയ്യുമെന്നറിയാമൊ?

പാ: നാ: ഉത്തരവ്; പ്രഥമൻ ഇനിയും ഉണ്ടാക്കാമല്ലൊ.

ഇൻ: താനെന്തുപറഞ്ഞു? ഞാനാരെന്നു വിചാരിച്ചു പറഞ്ഞു? പ്രഥമന്ന എനിക്കിത്ര കൊതിയൊ? ഞാൻ പട്ടിണികിടക്കുന്നു എന്നാരുന്നൊ തന്റെ വിചാരം. ഗവൺമെൻറിന്റെ പണം മുടിക്കാനുള്ള പള്ളിക്കൂടങ്ങൾ നാം വരുമെന്നെഴുതിയയച്ചാലും കണ്ടുപറഞ്ഞാലും കുറച്ചുനേരംകൂടി ക്ലാസ്സു നടത്തിക്കൂടാ അല്ലേ? അംഗീകാരംപോലും പിൻവലിക്കുന്നുണ്ട്.

പാ: നാ: യജമാനൻ ഇങ്ങിനെ ഉത്തരവാകുന്നതു സങ്കടമാണ്. ഞങ്ങൾ എത്ര ബുദ്ധിമുട്ടിയാണ് —

ഇൻ: നിങ്ങൾ എന്തു ബുദ്ധിമുട്ടീടാ- തനെ ഞാനെന്തു ബുദ്ധിമുട്ടിച്ചു.? ബുദ്ധിമുട്ടിക്കുന്ന ഇൻസ്പെക്ടർമാരുണ്ടായിരുന്നു. ഇൻസ്പെക്ററുദ്യോഗം വിട്ടപ്പോൾ "ഇനി ജോലിയിൽനിന്നു പിരിച്ചുവിട്ടാലും വിരോധമില്ല. മരിക്കുന്നതുവരെ വേണ്ട തീപ്പെട്ടികൂടി ഞാൻ കരുതിയിട്ടുണ്ട്." എന്നു പറഞ്ഞ ഇൻസ്പെക്ടരെ തനിക്കറിയാമൊ?

പാ: നാ:— ഉത്തരവ്. എന്റെ യജമാനനോടുപോലും കൈക്കൂലി വാങ്ങിച്ച യജമാനനെ എനിക്കറിയാം.

ഇൻ:— എന്നോടു വല്ലോരും കൈക്കൂലി വാങ്ങിയോടൊ.

പാ. നാ:— അല്ല യജമാനനെ—ഞാൻ മുമ്പ് ശിപായിയായിട്ട് ഒരു ജമാനനെ സേവിച്ചു. അദ്ദേഹത്തിന്റെ കാര്യമാണ് പറഞ്ഞതു്.

ഇൻ:— എന്നിട്ട് അവക്ക് ഇപ്പോഴെന്താ തരക്കേട്?

പാ: നാ: — ഉത്തരവ്. തരക്കേടൊ? പടിപ്പടി കയററം കിട്ടുന്നു. സുഖമായിട്ടിരിക്കുന്നെങ്കിലും—

ഇൻ:— താൻ പറയുന്നതു ശരിയാണ്. സത്യം ജയിക്കുന്നു. എന്നും മററും പറയുന്നതു കേൾക്കാം. എവിടെയാടൊ അതു്. ഈ ലോകത്തിലില്ല. തീച്ചതന്നെ.

പാ: നാ:— യജമാനന്ന് എത്രയോമുൻപ് ഒരു വലിയ ഉദ്യോഗം കിട്ടേണ്ടതാണ്. യജമാനന്റെ പരിശോധനയെപ്പററി ഞങ്ങൾ ഇന്നും സംസാരിച്ചു. റിക്കാർട്ടുകളെല്ലാം യജമാനന്ന് എന്തു നിശ്ചയം. ചില യജമാനന്മാരുണ്ട്. ഹെഡ്മാസ്റ്റർ കാണിച്ചുകൊടുക്കുന്നതുതന്നെ പ്രമാണം. അതു പോട്ടെ. പാഠത്തെപ്പററി നിരൂപണം ചെയ്വാൻ യജമാനനെപ്പോലെ മറെറാരാളേം ഞാൻ കണ്ടിട്ടില്ല.

ഇൻ:— മനഃസ്സാക്ഷിയോടുകൂടി ജോലിചെയ്താൽ എന്നും വഴക്കും പരാതിയും തന്നെ. ക്ലാസ്സുകയററം നിശ്ചയിക്കുന്നതിനു് കുട്ടികളുടെ മാർക്ക് ഞാൻ തന്നെ കൂട്ടിനോക്കാറുണ്ട്. ക്ലാർക്കന്മാർ ബില്ല പാസാക്കിയാൽ തുക ശരിയോ എന്ന് കടലാസും പെൻസിലുമെടുത്തു് ഞാൻതന്നെ കണക്കുകൂട്ടുന്നു. ഇതു് വല്ലവരും അറിയുന്നുണ്ടോ?

പാ: നാ:— ഉണ്ട് യജമാന്നേ, ഉണ്ട്. സൎവ്വസാക്ഷിയില്ലേ? ഞങ്ങളും അറിയുന്നുണ്ട്. ഈ സൎക്കീട്ടും കഴിഞ്ഞു ചെന്നാലും യജമാനൻ ഫയില്ല നോക്കും. നമ്മുടെ വാദ്ധ്യാജമാന്നും ഫയിലിൻെറ കാൎയ്യത്തിൽ യജമാന്നേ വല്യ തൃപ്തിയാണെന്ന് അംബികാപുരം ട്രെയിനിംഗ് സ്കൂൾ ഹെഡ്മാസ്റ്ററോട് പറയുന്നകേട്ട ആളുകളുണ്ട്.

പാച്ചൻനായരുടെ ഈ സ്തുതിവചനങ്ങൾ കേട്ട സന്തോഷിച്ച് ഇൻസ്പെക്ടരദ്ദേഹവും, ഇൻസ്പെക്ടരദ്ദേഹത്തിൻെറ മുഖത്തുണ്ടായിരുന്ന കോളിളക്കം മാറിക്കണ്ടതുകൊണ്ട സന്തുഷ്ടനായി മി: പാച്ചൻനായരും പള്ളിക്കൂടത്തിലേക്ക നടന്നു. പള്ളിക്കൂടം അടുക്കാറായപ്പോൾ ഇൻസ്പെക്ടരദ്ദേഹം ചോദിച്ചു. "എടോ പള്ളിക്കൂടം എവിടെ?"

പാ: നാ:— ഉത്തരവ് ഈ വളവു തിരിയണം യജമാന്നേ.

ഇൻ:— ഹെഡ്മാസ്റ്ററും മററ വാദ്ധ്യാരും അവിടെ കാണുമൊ?

പാ: നാ:— ഉത്തരവ്. ഇല്ലെങ്കിൽ വരുത്താല്ലൊ?

ഇങ്ങിനെ പറഞ്ഞുകൊണ്ട് അവർ കുറച്ചുദൂരം കൂടി നടന്നു കഴിഞ്ഞപ്പോൾ, സാക്ഷാൽ വേതാളവട്ടം പള്ളിക്കൂടം അംബികാപുരം ഡിസ്ട്രിക്ട് അസി: ഇൻസ്പെക്ടരദ്ദേഹത്തിൻെറ അക്ഷിക്ക ലക്ഷിഭവിച്ചു.

ഈ പള്ളിക്കൂടം അതിൻെറ പത്തുകൊല്ലത്തെ ജീവിതത്തിനിടയ്ക്ക് ഇപ്പോഴാണ് ഇദംപ്രഥമമായി ഒരു ഇൻസ്പെക്ടരദ്ദേഹത്തിൻെറ "പാദപത്മത്തിൻ പരാഗംകൊണ്ട പാവന" മായിത്തീൎന്നതു്. ഏകദേശം രണ്ടടിപ്പൊക്കത്തിൽ ഭിത്തിയുടെ രൂപത്തിൽ ചുററും കാട്ടുകല്ലുകൾ അടക്കിവച്ചിരുന്നതു് എപ്പോഴും പരസ്പരം യാത്രപറഞ്ഞുകൊണ്ടുതന്നെ നിന്നിരുന്നു. അവയുടെ ഇടക്ക് ഒരാൾക്ക പൊളിഞ്ഞു കടക്കത്തക്കവണ്ണമുള്ള ഒന്നുരണ്ട വിടവുകൾ പ്രവേശനനിൎഗമനദ്വാരങ്ങളായിട്ടുണ്ടായിരുന്നു. അവയിൽ ഒന്നിൽകൂടി ഇൻസ്പെക്ടരദ്ദേഹം സ്കൂളിനകത്തു പ്രവേശിച്ചപ്പോൾ, ആ സ്കൂൾദേവത, ദ്രവിച്ചുതുടങ്ങിയ മേച്ചിൽപുല്ലുകളിൽ കാററുതട്ടിയപ്പോഴുണ്ടായ ശബ്ദം എന്ന വ്യാജേന

"മുദിതംമാനസംമമ ഭവദ്ദൎശനനാ
മുഴുതിങ്കളുദയേന കുമുദമെന്നതുപോലെ
അഘവുംനീങ്ങിമേ സൎവ്വം ഗൃഹവുംപൂതമായിപ്പോൾ"

എന്ന സ്വാഗതഗാനം പാടി. ഈ പള്ളിക്കൂടത്തിൽ താൻ പണ്ടെങ്ങാണ്ട പോയിട്ടുണ്ടെന്ന് ചാണ്ടപ്പിള്ള ശ്ലിപ്പായി പറഞ്ഞതു വേറെ ഏതോ പള്ളിക്കൂടത്തെ ഉദ്ദേശിച്ചുണ്ടായ തെററിദ്ധാരണ കൊണ്ടായിരുന്നു. കീഴടിഞ്ഞുരുന്നിന്നും വേതാളവട്ടത്തേക്കുള്ള ആറടിപ്പാത ഈയിടെയാണു തീൎന്നി

ത്ത്. അതിനു പ്രധാനമായി ബുദ്ധിമുട്ടിയതു കാരക്കോണംപള്ളി വികാരി അബ്രഹാം കത്തനാരായിരുന്നു. അദ്ദേഹം അഞ്ചെട്ടുപ്രാവശ്യം പള്ളിയിൽ വിളിച്ചുപറയുകയും പലക്കും മുടക്കുകല്പിക്കുകയും ചെയ്തതുകൊണ്ടാണ് ഈ പണി ഇത്ര വേഗം ഇത്ര ഭംഗിയായി നടന്നത്. അതിനിടയ്ക്കു തങ്ങളുടെ ആളോഹരിബ്ഭാഗത്തിൽ കിട്ടിയ '൦൧' വട്ടം സ്ഥലം, റോഡുകൊണ്ടു നഷ്ടപ്പെട്ടുപോയി എന്നു കത്തനാരുടെ പേരിൽ രണ്ടു നായന്മാർ അന്യായപ്പെട്ടെങ്കിലും ഒരാധാരവും ഇല്ലാത്ത ഇവക്ക് വഴിയാധാരമെങ്കിലുമുണ്ടാകട്ടെ എന്നു കരുതി ബഹുമാനപ്പെട്ട കോടതി അന്യായം തള്ളിക്കളഞ്ഞു. ആറടിപ്പാതയെങ്കിലും വന്നതു് വലിയ രക്ഷയായിപ്പോയി. അതിനുമുമ്പ് നട്ടുച്ചസമയത്തുപോലും ഒന്നുരണ്ടാളുകൾ തനിച്ച് ഇതിലേ നടക്കുകയില്ലായിരുന്നു. സ്ത്രീകളുടെ ചാരിത്രത്തെയും പുരുഷന്മാരുടെ ചാരിത്രത്തെയും നാമാവശേഷമാക്കിയിരുന്ന ഒരു മനുഷ്യവ്യാഘ്രം ഈ വഴിക്കു സമീപം വളരെ കാലം വിഹരിച്ചിരുന്നു. ആ ഘോരഘാതകനും ഘോരതരനായ ഒരു ഘാതകനുണ്ടാവുകയും അവൻ അവൻെറ ഓരോ നീചകൃത്യത്തേയും പ്രത്യേകം വിവരിച്ചുപറയുന്നതിനുള്ള രക്താക്തവക്ത്രങ്ങൾപോലെ കാണപ്പെട്ട അനേക മുറിവുകളോടുകൂടി ഈ വഴിയിൽവച്ചുതന്നെ ഭയങ്കരമൃത്യുവടയുകയും ചെയ്തശേഷമാണു ജനങ്ങൾ നിർബാധമായി ഇതിലെ സഞ്ചരിച്ചുതുടങ്ങിയത്. (തുടരും)

---

## * നൂർജിഹാൻെറ ഒരു രംഗം.

[വിദ്വാൻ വൈ. നാരായണയ്യർ.]

സമയം രാത്രി. നൂർജിഹാൻ മഹാറാണിയുടെ അന്തഃപുരം.

നൂർജിഹാൻ:- (സ്വാഗതം) ഞാൻ ഇന്നു ഭാരതഖണ്ഡത്തിലെ സാമ്രാജ്ഞിയായിരിക്കുന്നു. എന്നാൽ ഇതെനിക്കു ഗൗരവമൊ ലജ്ജയൊ! ഇതെൻെറ ജയമൊ തോലിയൊ! അതെ! പരാജയം! ചെകിത്താനുമായി ഇത്രനാൾ പോരാടിയിട്ട് ഒടുവിൽ തോററു. ഉവ്വ്! ഞാൻ തോററു. ഞാൻ എൻെറ സകലതും കളഞ്ഞുകുളിച്ചു. ഇനിയെനിക്കെന്തു ഭയം! എന്നു ഞാൻ സാമ്രാജ്ഞിയായോ അന്നു സകലബാധകളും സകലവിഘ്നങ്ങളും എൻെറ പാതയിൽനിന്നും ഓടിയില്ലേ? വിവേകം നശിച്ചാൽ പിന്നെ സംശ

* മഹാകവി ഡി. എൽ. റായിയുടെ ബംഗാളിനാടകം.

യങ്ങളോമറേറാ ഉണ്ടോ? ഞാൻ സാമ്രാജ്ഞിയായിരിക്കുന്ന സ്ഥിതിക്കു രാജ്യഭരണം നടത്തുകതന്നെ! ഇതാ മഹാരാജാവു വരുന്നു.

(ജഹാൻഗീർ പ്രവേശിക്കുന്നു. സാമ്രാജ്ഞി അഭിവാദനംചെയ്യുന്നു.)

ജഹാൻഗീർ:– നൂർജിഹാൻ! നീ സാമ്രാജ്ഞിയായിത്തന്നെ ജനിച്ചവളാണ്. നീ സലാംചെയ്യുന്ന ഭംഗിക്കൂടിയും സാമ്രാജ്ഞിയുടേതുപോലിരിക്കുന്നു!

നൂർജിഹാൻ:– സാമ്രാജ്ഞിയാകുവാനായി ജനിച്ചു, സാമ്രാജ്ഞിയുമായി. ലോകത്തിൽ ചിലർ, ആശകൊണ്ടു വലിയവരായിത്തീരുന്നു, മററു ചിലരെ ലോകംതന്നെ വലിയവരാക്കാൻ ആശിക്കുന്നു.

ജഹാൻഗീർ:– അത്തരക്കാരുണ്ട്. രത്നത്തെയാണു ലോകം തിരഞ്ഞുപിടിച്ചു തൊപ്പിയിൽ ചേർത്തുവെക്കുന്നതു്.

നൂർജിഹാൻ:–ആരുടെ തലയിൽ ആ തൊപ്പിയിരിക്കേണമൊ, ആ തല, തോളിനേക്കാൾ വളരെ കനത്തിരിക്കേണ്ടതാവശ്യമുണ്ട്. അങ്ങനെയല്ലെ!

ജഹാൻഗീർ:– നൂർജിഹാൻ! കഴിഞ്ഞതൊക്കെ പോയി.

നൂർജിഹാൻ:– കഴിഞ്ഞതൊക്കെ പോയി. വാസ്തവം. ഇതിനേക്കാൾ സത്യമായ സംഗതി ലോകത്തിൽ വേറെയില്ല. അതുപോട്ടെ! ഞാൻ ഒരു കാര്യം ചോദിക്കട്ടെയൊ!

ജഹാൻഗീർ:– എന്താണു നൂർജിഹാൻ?

നൂർജിഹാൻ:– ഖസ്രുരാജകുമാരനെ കാരാഗൃഹത്തിൽനിന്നും വിട്ടയച്ചുവോ?

ജഹാൻഗീർ:– ഉവ്വ്! പ്രിയതമെ!

നൂർജിഹാൻ:– "രേവാ" മഹാറാണി മകനുവേണ്ടി മഹാരാജാവിനോട് അപേക്ഷിച്ചിരിക്കാം!

ജഹാൻഗീർ:– ഉവ്വ്! വാക്കാൽ പറഞ്ഞില്ല. അവളുടെ കണ്ണുനീർ, എത്രയോ പണിപ്പെട്ടടക്കീട്ടും കണ്ണിനെ നനച്ചുകളയുന്നു. അവളുടെ നെടുവീർപ്പ്, ഉള്ളിലൊതുക്കപ്പെട്ട ബാഷ്പത്തേപ്പോലെ ദേഹത്തെ ആകമാനം വിറപ്പിക്കുന്നു. അവളുടെ അവ്യക്തമായ അഭ്യർത്ഥന മനുഷ്യാതീതമായ ഭാഷയിൽ വ്യക്തമായി കേൾക്കുന്നു. ഇവയെല്ലാം വന്ന് എന്നെ തോല്പിച്ചു. മാത്രവുമല്ല, ഖസ്രു എൻെറ മകനുമല്ലേ?

നൂർജഹാൻ:– വാസ്തവം. (ചിരിച്ചുകൊണ്ട്) എൻെറ മകൻ "സേഫുള്ളാ"യെ തൂക്കാൻ വിധിക്കുമ്പോൾ 'ലാ'യുടെ തുമ്പിലായിരുന്നുവല്ലോ!

ജഹാൻഗീർ:– അയാൾ നിൻെറ സഹോദരിയുടെ മകനായിരുന്നു, നിൻെറ മകനല്ലല്ലോ!

നൂർജിഹാൻ:- ശരി! എങ്കിലും അസൻ എന്റെ വളൎത്തുപുത്രനായിരുന്നു.
ജഹാൻഗീർ:- വളൎത്തുപുത്രനും സ്വന്തം പുത്രനും;—നൂർജിഹാൻ! നിനക്കറിഞ്ഞുകൂടാ, പുത്രൻ എത്രതരം പദാൎത്ഥമെന്ന്.
നൂർജിഹാൻ:- വാസ്തവം! അതറിയാൻ എനിക്കിതേവരെ ഇടവന്നിട്ടില്ല.
ജഹാൻഗീർ:- ഖസ്രു, ആദ്യമേ എന്റെ സ്വന്തം മകനാണ്—
നൂർജിഹാൻ:- അതു മാത്രമല്ല, രേവാ മഹാറാണിയുടെ പുത്രനും.
ജഹാൻഗീർ:- നൂർജിഹാൻ!
നൂർജിഹാൻ:- മഹാരാജ്!
ജഹാൻഗീർ:- നീ സ്ഥിരബുദ്ധിയോടാണോ പറയുന്നത്? രേവയോടുള്ള അസൂയകൊണ്ടോ?

നൂർജിഹാൻ:- അസൂയയും അല്പം ഉണ്ടായിരിക്കാം.
ജഹാൻഗീർ:- അതുണ്ടാകുമെന്നു ഞാൻ വിചാരിക്കുന്നില്ല.
നൂർജിഹാൻ:- എന്താണങ്ങനെ?

ജഹാൻഗീർ:- അസൂയ ഏകദേശം സമനിലയിലുള്ളവർ തമ്മിലാണല്ലോ! എന്നാൽ രേവയും നീയും രണ്ടു ഭിന്നതലത്തിലാണ്. രേവ, അത്യുച്ചത്തിലിരിക്കുന്ന നക്ഷത്രമെന്നപോലെ സ്ഥിര—ഭാസുര—നിഷ്കളങ്ക. നീയാകട്ടെ, അതിനെത്രയോ താഴെ പൂൎണ്ണചന്ദ്രനെപ്പോലെ അതിസുന്ദരമായിരിക്കുന്നു—കാരണം ഇത്രയടുത്തു സ്ഥിതിചെയ്യുന്നതിനാൽ.

(ഈ സമയം തവണക്കാരൻ വന്നു, സാമ്രാജ്ഞി രേവാദേവി കാണ്മാൻ ആഗ്രഹിക്കുന്നതായി അറിയിച്ചു.)
ജഹാൻഗീർ:- ദേവിയുടെ തേവാരം കഴിഞ്ഞുവോ? (രേവാ ഹിന്ദുസ്ത്രീ)
തവണക്കാരൻ:- എറാൻ.
ജഹാൻഗീർ:- ചെല്ലു! വന്നേക്കാം. (തവണക്കാരൻ പോയി)
ജഹാൻഗീർ:- ഞാൻ ഇതാ വരുന്നക്കാം നൂർജിഹാൻ! (ജഹാൻഗീർ പോയി)

നൂർജിഹാൻ:- (സ്വഗതം) രേവ നക്ഷത്രവും ഞാൻ പൂൎണ്ണചന്ദ്രനും ആണപോൽ! ഇത്ര വ്യത്യാസമോ? ഞാൻ അറിയുന്നില്ല. ആട്ടെ! ആ നക്ഷത്രത്തിന്റെ രശ്മി ഈ പൂൎണ്ണചന്ദ്രന്റെ പ്രഭയിൽ മങ്ങുന്നുവോ ഇല്ലയോ എന്നു ഞാനൊന്നു കാണട്ടെ! നൂർജിഹാൻ ദേവിയല്ല. അവൾ രാജ്യഭരണം നടത്താൻ ഇറങ്ങിയാൽ അതു നടത്തും. എന്നാൽ അവൾ ഒരുത്തരുടേയും വിരോധം സഹിക്കയില്ല.

(അപ്പോൾ നൂർജിഹാന്റെ മകൾ "ലയലാ" അവിടെ വന്നുചേൎന്നു.)
ലയലാ- എന്നെ വിളിച്ചുവോ?

നൂർജിഹാൻ– ഉവ്വ്! ലയലാ! ഞാൻ നിന്നെ വിളിച്ചു.
ലയലാ– ആവശ്യം?
നൂർജിഹാൻ– കാൎയ്യമുണ്ട്. പിന്നെ– ലയലാ! ആവശ്യംകൂടാതെ എന്റെ അടുക്കലേക്കു വരികയില്ലേ?
ലയലാ– ഇല്ല! കാൎയ്യംകൂടാതെ നിങ്ങളുടെ അടുക്കൽ എനിക്കു വരേണ്ടയാവശ്യമില്ല– വരികയും ഇല്ല.

(നൂർജിഹാൻ കാതരഭാവത്തിൽ ലയലായെ നോക്കുന്നു.)

നൂർജിഹാൻ– എന്താണു ലയല?
ലയലാ– (നീരസവും ദൃഢവും ആയ സ്വരത്തിൽ) നിങ്ങളുമായി എനിക്കെന്തു ബന്ധം?
നൂർജിഹാൻ– ഞാൻ നിന്റെ അമ്മയല്ലേ?
ലയലാ– അങ്ങനെ കേട്ടു.
നൂർജിഹാൻ– കേട്ടുവെന്നോ? അതു സത്യമായിട്ടോ?
ലയലാ– ഉവ്വ്, അങ്ങിനെ കേട്ടിട്ടുണ്ട്. എന്നാൽ എനിക്കതു ശരിയായി തോന്നുന്നില്ല. എന്റെ അമ്മ ഒരു കോൺ തറയ്ക്കുവേണ്ടി, തന്നെ തീറെഴുതി വിൽക്കുമെന്ന് എനിക്കു വിശ്വാസംവരുന്നില്ല. എനിക്കു കൂടക്കൂടെ തോന്നാറുണ്ട് എനിക്കമ്മയായിട്ടാരും ഇല്ലായിരുന്നുവെന്ന്. അവർ ചത്തുപോയി. അതിനുശേഷം അച്ഛൻ നിങ്ങളെ വിവാഹംചെയ്തിരിക്കാം. അതുകൊണ്ടു നിങ്ങളെ അമ്മയെന്നു വിളിക്കാൻ എന്നെ പഠിപ്പിച്ചിരിക്കും.
നൂർജിഹാൻ– ഇല്ല ലയലാ! ഭാഗ്യംകെട്ട ഇവൾ തന്നെയാണു വാസ്തവത്തിൽ നിന്റെയമ്മ.

ലയലാ– ആയിരിക്കാം; എന്നാൽ എന്റെ ജീവിതത്തിലെ സർവ്വപ്രധാനമായ മനസ്താപം ഇതൊന്നുമാത്രമാണ്; നിങ്ങൾ എന്റെ അമ്മയായത്; കഷ്ടം! കുഞ്ഞായിരിക്കുമ്പോൾ എന്നെ വല്ലവരും വല്ലതുംതന്നു കൊന്നില്ലല്ലോ! അങ്ങിനെയായിരുന്നാൽ ഈ അപവാദം എനിക്കു കേൾക്കേണ്ടിവരികയില്ലായിരുന്നു! ഇപ്പോഴെങ്കിലും വല്ലവരും എന്നെ കാലുകൂട്ടിപ്പിടിച്ച് ഈ കല്ലിന്മേൽ എറിഞ്ഞുകൊന്നാലും വേണ്ടുകില്ല; എന്റെ എല്ല് ഉടൻ നൂറായി നുറുങ്ങട്ടെ! ആരും അങ്ങനെ ചെയ്യാനില്ലല്ലോ! കഷ്ടം! അമ്മേ! ഞാൻ ആത്മഹത്യചെയ്യും; ഇനി സഹിക്കയില്ല!—

നൂർജിഹാൻ– (ദേഷ്യസ്വരത്തിൽ) നീ എന്തു സഹിക്കയില്ല! ലയലാ!
ലയലാ– ഈ കാഴ്ച! ഈ ബീഭത്സമായ വ്യഭിചാരം! എന്റെ അമ്മ സാമ്രാജ്യത്തിൽ ആശകൊണ്ടു തന്റെ ഭർത്തൃഘാതകനെ വിവാഹംചെയ്തുവല്ലോ എന്നാണ് എന്റെ മനസ്താപം. ആ ഘാതകൻ വന്നു നിങ്ങളുടെ കൈ

യ്ക്കുകേറിപ്പിടിച്ചുകൊണ്ടു നിങ്ങളെ "എൻെറ ഓമനേ" എന്നു വിളിക്കു മ്പോളുണ്ടല്ലൊ! അമ്മേ! ഞാനെന്തുപറയട്ടെ? എൻെറ സർവ്വാംഗവും തേളി റുക്കിയതുപോലെ കത്തിനീറുന്നു! ആ വേദന– ആ നീററൽ ഒരു ദിവസമല്ല, ഒരു മാസമല്ല, എന്നാന്നേക്കും ഉണ്ടായിരിക്കും. എൻെറ കണ്ണിനുമുൻപിൽ ഞാൻ ദിവസവും കാണുന്നു– എന്തൊരു ആഭാസങ്ങൾ, എന്തൊരു അപ നയങ്ങൾ, എന്തൊരു വ്യഭിചാരങ്ങൾ–ഛീ!!

നൂർജിഹാൻ– നോക്കു ലയലാ! ഇമ്മാതിരി നീ ദിവസവും വാവെട്ടു വെട്ടുന്നു. ഇനി ഞാൻ സഹിക്കുകയില്ല.

ലയലാ– നിഃഭേദം എന്തുചെയ്യും എന്നെ? കൊല്ലുമായിരിക്കും! ഉവ്വ്! അ തിൽ അതിശയിക്കുന്നില്ല. ഭർത്തൃഘാതകനെ വിവാഹംകഴിച്ച ഒരു രാക്ഷ സിമകളെയും കൊല്ലും. (പിന്നീട് അനുകമ്പാസ്വരത്തിൽ പറയുന്നു.) ഹാ! ഭാഗ്യംകെട്ട സ്ത്രീയേ! നിന്നോടു ഞാനെന്തിനു ദേഷ്യപ്പെടുന്നു? കൂടെക്കൂടെ നിന്നെപ്പററി ഞാൻ വളരെ ദുഃഖിക്കുന്നു. ആരുടെ ഭാര്യയായിരുന്നു, ആ രുടെ ഭാര്യയായിരിക്കുന്നു? ആ ഷേർഖാൻ എവിടെ, ഈ ജഹാൻഗീർ എ വിടെ? അഗാധവും അസീമവും നിർമ്മലവും നീലസലിലവും ആയ സമുദ്ര മെവിടെ, ദുർഗ്ഗന്ധമയമായ പൊട്ടക്കുളം എവിടെ? സിംഹമെവിടെ? സൃഗാല നെവിടെ?– ഹാ! സ്ത്രീയേ! ലജ്ജയാകുന്നില്ലല്ലൊ നിനക്ക്! നീ നിൻെറ ആ വന്ദ്യദേവതയുടെ സിംഹാസനത്തിൽ വഷളനായ വിടനെക്കയററിയിരുത്തി യിരിക്കുന്നതിൽ നീ ദുഃഖിക്കുന്നില്ലേ? ആ സരളവും ഉദാരവും പൂജ്യവും പ രിപാവനവും ആയ പുണ്യമൂർത്തിയുടെ മാഹാത്മ്യത്തെ വിസ്മരിച്ചിട്ടു നിന്ദ്യ വും കലുഷപൂർണ്ണവും ആയ പാപസ്വരൂപത്തെ ഉപാസനചെയ്യുന്നുവല്ലോ! സ്നേഹം, ദയ, നന്ദി, പവിത്രത മുതലായി സ്ത്രീകൾക്ക് അവശ്യം വേണ്ട തായ ഉത്തമഗുണങ്ങളെ വാരിച്ചെറിഞ്ഞിട്ട് ഒരു ചെകിത്താൻെറമുൻപിൽ അടിമയായിക്കിടക്കുന്നല്ലോ!—

നൂർജിഹാൻ– അടങ്ങുപെണ്ണേ! അടങ്ങ്!

ലയലാ– എന്തിനു സ്ത്രീയേ ഞാൻ അടങ്ങണം?– നീ ഇന്നു ഭാരതഖണ്ഡത്തി ൻെറ സാമ്രാജ്ഞിയാണെന്നുവച്ചു ഞാൻ നിൻെറ പുരികം ചുളിപ്പുകണ്ടു പേടിച്ചു മണ്ണിനടിയിൽ ഒളിച്ചേക്കുമെന്നു വിചാരിക്കുന്നുവോ? സ്വപ്ന ത്തിലും ആ വിചാരംവേണ്ട! ഓർമ്മിച്ചോ! നീ ജഹാൻഗീറിൻെറ ഭാര്യയാ ണെങ്കിൽ, ലയലാ ഷേർഖാൻെറ മകളാണ്.

നൂർജിഹാൻ– (ഉച്ചസ്വരത്തിൽ) ലയലാ!

ലയലാ– (അതുപോലെ ഉച്ചസ്വരത്തിൽ) നൂർജിഹാൻ!

(രണ്ടുപേരും ക്രോധാകുലരായ വ്യാഘ്രികളേപ്പോലെ തീപ്പൊരിപാറുന്ന

നോട്ടത്തോടുകൂടി കണ്ണിമക്കാതെ നോക്കിനിൽക്കവേ, ജഹാൻഗീർ പ്രവേശിക്കുന്നു.)

ജഹാൻഗീർ– ഇതെന്തു ലയലാ? ഇതെന്തു നൂർജിഹാൻ?

(രണ്ടുപേരും നിസ്തബ്ധരായിരുന്നു. നൂർജിഹാൻ കരഞ്ഞുതുടങ്ങി.)

ലയലാ– കരയണം, കരയണം, ജീവിതംമുഴക്കെ കരയണം; അതുകൊണ്ടെങ്കിലും നിൻെറ തീരാക്കളങ്കത്തിൽ കുറെയൊക്കെ ഒലിച്ചുപോകട്ടെ! നീ മുൻപു ചീത്തയല്ലായിരുന്നു; ആരു തന്നു നിനക്കീചീത്തയുപദേശം? നിന്നെ സ്വർഗ്ഗരാജ്യത്തിൽനിന്നും (പിടിച്ചുവലിച്ച് ജഹാൻഗീറിനെ ചൂണ്ടിക്കാണിച്ചുംകൊണ്ട്) ഈ പാഴ്നരകക്കുഴിയിൽ തള്ളിയതാര്?

ജഹാൻഗീർ– നോക്കിക്കോ പെണ്ണേ! നീ നൂർജിഹാൻെറ മകളാണു ശരി! എങ്കിലും എൻെറ ക്ഷമയ്ക്ക് ഒരതിരുണ്ട്!

ലയലാ– അങ്ങും ഓർമ്മിക്കണം, അങ്ങു നൂർജിഹാൻെറ ഭർത്താവാണു ശരി! എങ്കിലും എൻെറ ക്ഷമയ്ക്കും ഒരതിരുണ്ട്!

ജഹാൻഗീർ– ആഹാ! അത്രകടന്നുപോകുന്നോ നീ! എന്നാൽ നിന്നെ അടക്കിയേക്കാം!

ലയലാ– അങ്ങാണോ?

ജഹാൻഗീർ– അതെ! നിൻെറ നാക്ക് എന്തെന്നില്ലാതെ കടന്നുപോകുന്നു! നിൻെറ ഈ ചട്ടം നിറുത്താൻ എനിക്കറിയാം. കാണണോ?

ലയലാ– അതുവേണ്ട! ലയലാ ഷേർഖാൻെറ മകൾ; അവൾ ഈ ഉരുപ്പടിയിൽ പേടിക്കുന്ന പെണ്ണല്ല. താന്തോന്നിയായ തീവെട്ടിക്കൊള്ളക്കാരനല്ലെ അങ്ങ്. ഈ നയം വച്ചുകൊണ്ടാണൊ അങ്ങ് ഒരു സാമ്രാജ്യം ഭരിക്കാൻ ചെങ്കോലെടുത്തിരിക്കുന്നതു? ജഹാൻഗീർ! നീ ഷേർഖാൻെറ മകളുടെ മുൻവശത്തു തല കുനിക്കാതെ നിക്കുന്നല്ലൊ. അതാണ് എനിക്കു വലിയ അത്ഭുതമായിരിക്കുന്നത്! ഘോരൻ പച്ചപ്പരമാത്മിയേപ്പോലെ എൻെറ കൺവെട്ടത്തു കൂസലുകൂടാതെ നിൽക്കുന്നല്ലൊ! നിൻെറ വിരോധം എത്രത്തോളം ചെല്ലുന്നുവെന്നു ഞാനറിയട്ടെ! നന്നെ ഓർമ്മയിരിക്കട്ടെ! ഞാൻ ഷേർഖാൻെറ മകളാണ്.

ജഹാൻഗീർ:- നൂർജിഹാൻ ഈ കടുവയെ നീ അടക്കം വരുത്തിയില്ലെങ്കിൽ,—അള്ളായെക്കൊണ്ടാണയിടുന്നു—ഞാൻ..........................

ലയലാ:- എന്തുചെയ്യും രാജാവെ! എന്നെ കൊല്ലുംഅല്ലെ! അങ്ങയുടെ കാലുപിടിച്ചു ഞാൻ പ്രാർത്ഥിക്കുന്നു; കൊന്നേക്കണം;—എൻെറ അച്ഛനെ എങ്ങിനെ കൊന്നുവൊ അതുപോലെ എന്നേയും കൊന്നേക്കണം. അങ്ങ

നെയായാൽ എനിക്കൊരാശ്വാസമെങ്കിലും ഉണ്ട്,—എന്റെ അവസാന ത്തെ ഉച്ഛ്വാസത്തോടുകൂടി അങ്ങയെ ശപിച്ചുകൊണ്ട് എനിക്കു മരിക്കാൻ കഴിയുമല്ലൊ! കൊല്ലണം!

ജഹാൻഗീർ:- കൊള്ളാം! അങ്ങനെതന്നെയാട്ടെ! എവിടെ? ഭടൻ!—

നൂർജിഹാൻ:- ഇത്തവണക്കു മഹാരാജാവ് മാപ്പുകൊടുക്കണം. എന്റെ വളൎത്തുപുത്രനെക്കൊന്നു! എന്റെ ജീവിതസൎവസ്വമായ മകളേയും കൊല്ല രുതെ!

ജഹാൻഗീർ:- സാധിക്കയില്ല; എനിക്കിനി സഹിക്കാൻ സാധിക്കയില്ല. ഇവളുടെ കഥ കഴിക്കും;- എവിടെ ഭടൻ!

നൂർജിഹാൻ:- (മുട്ടുകുത്തി) മഹാരാജാവെ! എന്റെ പുത്രനെകൊന്നു. എന്റെ ജീവിതസൎവസ്വമായ മകളേയും കൊന്നുകളയരുതേ!

---

# ഒരു ക്രൂപ്പുകൈയ്.

(കടക്കായം ഗോവിന്ദപ്പിള്ള.)

1. അതാ! നിരത്തിനൊട്ടടുത്തൊരാലയം ലസിപ്പതു—
ണ്ടതാശ്രുകാണ്മവൎക്കൊരുണ്മചേൎന്നിടാതിരുന്നിടാ
സ്ഥിതാൎദ്രഭദ്രചിദ്രസംപൊഴിച്ചുവാണിവാണിടും
നിതാന്തബന്ധുരഗൃഹം നിസൎഗ്ഗസുന്ദരം പരം.!

2. നനഞ്ഞുറഞ്ഞുമേച്ചിലോലയങ്ങുമിങ്ങുമായ്പ്പൊളി—
ഞ്ഞിനപ്രകാശമെത്തിയങ്ങൊളിഞ്ഞുനോക്കി നിത്യവും
അനൎഗ്ഘഗോരസംപൊഴിച്ചുനിത്യശുദ്ധമാക്കിയ—
ജ്ജനങ്ങൾതൻമനങ്ങൾ മഞ്ജനം കഴിപ്പതുണ്ടതിൽ

3. പൊളിഞ്ഞുമേച്ചിലുത്തരം തുലാമിതൊക്കെയങ്ങിടി—
ഞ്ഞിളക്കമൊന്നു തുണുറഞ്ഞുലഞ്ഞു ഭിത്തിചുഴവും,
തളംപൊടിഞ്ഞു ജന്നലുംകവാടവുംതുലഞ്ഞു ഏൽ—
ക്കളംതകൎപ്പതുണ്ടെഴുത്തുപള്ളിയെത്രധീരനം!!

4. അയേ!വിമോഹനാംഗിനിൻ ചരിത്രമെത്രശുദ്ധമാ—
മയാൎത്തിതീൎത്തുഎത്തലത്തെയെത്രയെത്രപേക്കു നീ

ദയാർദ്രരീതിയാലതുല്യഭാസുരപ്രഭാവചി—
ന്മയാഭിദീപ്തമാക്കി ധന്യധന്യതന്നെയല്ലിനീ?

5. തുലഞ്ഞുപോകിലെന്തുനിൻെറയംഗഭംഗിമംഗളം
കലന്നിടുന്നജീവനം നിനയ്ക്കിലെത്രപാവനം,
കലാവിലാസസൌഹൃദസ്ഫുരൽപ്രഭാങ്കുരങ്ങളു—
ജ്ജ്വലാഭചേർത്തനിൻെറ ഭൂതകാലമെത്രമേത്തരം!!

6. കളാഭകാളമാറിളം കിടാങ്ങളോലതാങ്ങിയും—
ക്കളം കുളക്കമാറണഞ്ഞുമഞ്ജുളാരവങ്ങളാൽ
കലാത്മികാംബികാ പദങ്ങൾ കുമ്പിടുമ്പോൾനെഞ്ചലി—
ഞ്ഞിളാഞ്ചിതാർദ്രസുസ്മിതംപൊഴിച്ചതല്ലിപാംസുവാൽ!

7. പരംവരേണ്യയല്ലി ഗണ്യപുണ്യമാന്നവണ്ണച്ചിൽ—
സ്വരാമൃതംപകന്നനീയിളംകരൾക്കരുന്നിലും
നിരാമയംനിസർഗ്ഗജം നിരുക്തകന്യനീതിയാൽ
വിരാജിതം വിഭൂഷിതം വിമുക്തിദം, വിശുദ്ധനീ!!

8. കടുത്തലോകജീവിതപ്പടയ്ക്കകത്തണഞ്ഞടർ—
ക്കടുത്തുസങ്കടങ്ങളെ തടുത്തു ധീരധീരമായ്
പടുത്വമോടുതജ്ജയക്കൊടിക്കധീനരായിടും
മിടുക്കർനിൻെറ കാലടിപ്പൊടിക്കു കൈതൊഴേണ്ടവർ.

9. സമസ്തതന്ത്രവിദ്യയാന്ന മന്ത്രിയാട്ടെയേററവും
സമർത്ഥനാംഭടാധിനാഥനാട്ടെ തൻെറ ബുദ്ധിയാൽ
ക്ഷമാരഹസ്യമിങ്ങറിഞ്ഞ ശാസ്ത്രകാരനാട്ടെ,യ—
പ്പുമർത്ഥതത്വമോതിടുന്ന വേദവൈദ്യനാകിലും,

10. പരംമരന്ദനിത്ധരീരസം തുളുമ്പിയുൽപ്ലവി—
ച്ചുരംകരൾക്കകം കവിഞ്ഞുവാന്നിടുന്ന വാങ്മധു
നിരന്തരം നിറഞ്ഞിടുന്ന കാവ്യപംക്തിതീർത്തിടു—
ന്നൊരാവരിഷ്ഠസാഹിതീരസജ്ഞനാകിലും ഭൃശം,

11. ചിത്രശില്പഗീതവാദ്യനൃത്തമാദി സൽക്കലാ—
പാത്രമായ്വിചിത്രകീർത്തി ചേർത്ത ശിഷ്യനാകിലും
എത്രമാത്രമിങ്ങുയർന്ന കീർത്തനീയനാകിലും
അത്രനിൻെറ പുത്രരാണവക്കൊരമ്മതന്നെ നീ.

12. കേമനായ്ബ്ഭവിച്ചു വെച്ചുഭാവിയിങ്കല—
ക്ഷാമകീർത്തിചേർന്നനിന്നെ വിസ്മരിച്ചിടും പുമാൻ

നാമമാത്രമാൻഷത്വമാൻനമന്ദബുദ്ധിയാ—
ണോമനിച്ചകൈയ്യുറുക്കമത്രനീചനാണവൻ.

13. അന്തണാന്ത്യജാന്തരങ്ങളേന്തിടാതെ ജാതിത—
ന്നാന്ധ്യജന്യവൈകൃതങ്ങളേതുമാന്നിടാതെയും,
സ്വാന്തതാരിലേവനും സമാനഭാവമേകിനിൻ
സ്വാന്തമായ്നിനച്ചുവിദ്യ നൾകിടുന്നു നീശ്ശുഭേ!

14. സ്ഥാനമാനരീതിഭേദമേതുമേന്തിടാതെയ—
ന്യൂനമാക്കുമെപ്പൊഴും വിധേയയായ്ബ്ഭവിക്കയാൽ
മാനനീയപൂജനീയവന്ദനീയമാംഭവൽ—
ദ്ദീനദീനവത്സലത്വമാദ്യതത്വമല്ലയൊ?

15. എന്തിനേറെയെൻെറചിന്ത! യന്തരം ഭവിക്കിലും
ഹന്ത! നിന്നുപാന്തമാൻ നിന്നെയിന്നു കാൺകയാൽ
ബന്ധുരാംഗി! വെന്തിടും മദീയമാം ഹൃദന്തരം
സന്തതം തവാന്തികത്തിൽ വീണുകുമ്പിടുന്നയേ!!



## ഇതാണൊ പരിണാമം?

II.

കെ. ചന്ദ്രശേഖരൻ എം. എ.

കുന്തളം വ്യസനപരവശയായി തല തിരിച്ചു. അവൾ അല്പം വ്യസനിക്കുന്നുണ്ടെന്നു കണ്ടപ്പോൾ മഹാദേവന് അല്പം സുഖം തോന്നി. അയാൾ ഇങ്ങിനെ മന്ത്രിച്ചു. "നിങ്ങളുടെ സഹോദരൻ.........ഒരു വല്ലാത്ത സൃഷ്ടിതന്നെ. മണ്ടന്മാർ പലരും ഇങ്ങിനെയുള്ളവരുടെ പിന്നാലെ. ഉൽകൃഷ്ടവംശമെന്നു കാണിക്കുന്ന ഒരു പെരുമാററവും അയാൾക്കില്ല. അയാൾ അതിവിശേഷമായ ഒരു കാറിൽ സഞ്ചരിക്കുന്നു. അന്യനല്ലാത്ത ഒരുവനുപോലും അതിൽ സ്ഥലം അനുവദിക്കത്തക്ക മനോഭാവം അയാൾക്കില്ല. അയാളെ എൻെറ അടുത്ത ബന്ധുവെന്നു വിളിക്കാനുള്ള ഭാഗ്യദോഷം എനിക്കുണ്ട്. റോഡിൽ ഞാൻ വീണുപോയില്ലായിരുന്ന് എങ്കിൽ അയാളുടെ മുഖത്തു തുപ്പണമെന്നു ഞാൻ വിചാരിച്ചു. എനിക്കുവേണ്ടിയാണ് അയാൾ കാർ നിറുത്തിയതെന്നു വിചാരിച്ച ഞാനാണു മണ്ടൻ. അയാളുടെ ജീവിതത്തിൽ ഇങ്ങിനെ ഒരു മഹത്വം കാണിച്ചിട്ടുണ്ടോ? അയാ

ളെക്കുറിച്ച് എനിക്കുണ്ടായിരുന്ന അഭിപ്രായത്തിനു മാററം വരുവാൻ വല്ല കാരണവുമുണ്ടായിട്ടുണ്ടോ? എന്നിട്ടും അയാറം വണ്ടി നിറുത്തിയതു് എന്നെ ഉദ്ദേശിച്ചെന്നു ഞാൻ വിശ്വസിച്ചല്ലൊ. എന്നെ അയാറം കണ്ടു, എന്നിട്ടും അതു ഭാവിക്കാതെ വണ്ടി ഓടിച്ചുകളഞ്ഞു." സാധു മഹാദേവൻ, അയാറം ഒരു ബസ്സിൽ കയറാൻ ഭാവിച്ചപ്പോറം അവൻെറ മച്ചുനൻെറ കാർ നിറുത്തിയതുകണ്ടു തന്നെക്കൂടി അതിൽ കയററുമെന്നു വിശ്വസിച്ചു പോയി. ബസ്സിന്നരികെ നിന്നു മഹാദേവൻ കാറിനെ സമീപിച്ചു. കാർ നിറുത്തിയതു അതിൻെറ പടുത നേരെ ഇടുവാനാണെന്നു് അപ്പോറം മഹാദേവനു മനസ്സിലായി. സ്വന്തമൗഢ്യത്തെ ഓൎത്തു പശ്ചാത്താപത്തോടെ അയാറം അവിടെ നിന്നു. വണ്ടിഉടമസ്ഥൻെറ മൎയ്യാദകേടിനെ ഓൎത്തു. അപ്പോറം ഹോറൻവിളി കേട്ടു. അയാറം ഒന്നു വിരണ്ടു കാലിടറി റോഡിൽ വീണു. അയാറം പിടഞ്ഞെഴുന്നേററു നോക്കിയപ്പോറം സൎവ്വത്ര ചളിപുരണ്ടിരിക്കുന്നു. കോപംകൊണ്ടും ലജ്ജകൊണ്ടും അയാറം കമ്പിതശരീരനായി. മനഃപൂൎവ്വം അയാളെ അവമാനിച്ചതാണെന്നു പൂൎണ്ണമായി വിശ്വസിക്കയും ചെയ്തു.

അതുതന്നെയല്ല, മഹാദേവൻെറ മേലാവു് അന്നു കഠിനമായ ഒരു താക്കീതും ചെയ്തിരുന്നു. മേലുദ്യോഗസ്ഥൻ—"നിങ്ങളെക്കുറിച്ചു് ഒരു നല്ല അഭിപ്രായവും പറവാൻ ഇതുവരെ സംഗതി ആയിട്ടില്ല. ഇനി മേലാൽ നിങ്ങളിൽ വല്ല വീഴ്ചയും കണ്ടാൽ ജോലിയിൽനിന്നു നിങ്ങളെ പിരിക്കുന്നതായിരിക്കും. അന്നത്തെ ദിവസം നിങ്ങളുടെ ജോലിയുടെ അവസാനമെന്നു നിശ്ചയിച്ചോളു." ഈ വാക്കുകറം അയാളുടെ ചെവിയിൽ ഘണ്ടാനാദംപോലെ ഇപ്പോഴും മുഴങ്ങുന്നു. നിസ്സാര സംഗതികളിൽപോലും ക്ഷോഭിക്കുന്ന മഹാദേവൻ ഇതുകൊണ്ടു സാമാന്യത്തിലധികം വഷളായിത്തീൎന്നു. ഈ വിവരം ഒന്നുംതന്നെ ഭാൎയ്യയെ അറിയിക്കുന്നതല്ലെന്നും അയാറം ഉറച്ചു. ഇങ്ങിനെ ഒരു മനക്ഷീണമുണ്ടായതു് ഉച്ചക്കുശേഷമാണെന്നുകൂടി അവറം വ്യക്തമായി അറിഞ്ഞു. അവറം ഒരക്ഷരംപോലും പറയാതെ അയാളെ നോക്കിക്കൊണ്ടുനിന്നു. അയാളെ എങ്ങിനെയാണു ശാന്തപ്പെടുത്തേണ്ടതെന്നും അവറം ആലോചിച്ചിരുന്നു. അവളുടെ ദൃഷ്ടിപാതം പോലും അയാളെ ലജ്ജിപ്പിച്ചു. അതിൽനിന്നൊഴിവാൻ ഇങ്ങിനെ ഒരു സൂത്രം പ്രയോഗിച്ചു. "തലവേദനകൊണ്ടു് എനിക്കു് ഒരക്ഷരം പറവാൻ അരുതു്. കുറച്ചു കാപ്പി ഉണ്ടാക്കിത്തരാമൊ?. എന്നാൽ അല്പം ശമനം കിട്ടും."

പരിഭ്രമത്തിനിടയിൽ കുന്തളം അയാറംക്കു കാപ്പി ഉണ്ടാക്കുന്ന കാൎയ്യംതന്നെ മറന്നുപോയി. ദിവസവും അയാറംക്കു കാപ്പി ഉണ്ടാക്കി അവറം വച്ചേക്കും. അന്നത്തെ കഥയെഴുത്തിലുള്ള ആവേശംകൊണ്ടു് അവറം അ

തെല്ലാം മറന്നു. കഥ അവസാനിക്കാനുള്ള മോഹം അവളുടെ പല കൎത്ത വ്യങ്ങളേയും വിസ്മരിപ്പിച്ചു. അത്രതന്നെയല്ല, മഴയുടെ ശക്തിമൂലം നേരം പോയതു് അറിഞ്ഞുമില്ല. കാപ്പിക്കു വെള്ളംപോലും അടുപ്പത്തുവച്ചിട്ടില്ല. അടുപ്പു നനഞ്ഞിരുന്നു. വിറകും അങ്ങിനെതന്നെ. സൎവ്വത്ര അശ്രദ്ധ തന്നെ.

ഒരുവിധത്തിൽ അവൾ തീ പിടിപ്പിച്ചു. അപ്പോൾ വല്ലാതെ പുകപൊങ്ങി. "ഒ, എന്തുപുക. ഇവിടെ നില്ക്കാനരുതു്" എന്നു മഹാദേവൻ വിളിച്ചു പറഞ്ഞു

ഉത്തരമൊന്നുമുണ്ടായില്ല. വല്ലതും പറഞ്ഞാൽ അയാൾ കോപിച്ചെങ്കിലൊ എന്നു കുന്തളം ഭയപ്പെട്ടു. ഈ ഒററ സംഗതികൊണ്ടു് അവൾക്കുള്ള ഗുണം സൎവ്വം അയാൾ അവഗണിക്കും. തീ കത്തുന്നതിനു് അവൾ നിരന്തരം ഊതിക്കൊണ്ടിരുന്നു. അവളുടെ കണ്ണുകൾ രണ്ടും പുക നിറഞ്ഞു വെള്ളം വന്നുതുടങ്ങി.

മഹാദേവൻ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. കാപ്പികൊണ്ടുവരായ്കയാൽ അക്ഷമനമായി. മഴ അവസാനിച്ചു. പുറത്തുള്ള വൃക്ഷങ്ങളിൽനിന്നു വെള്ളം ഇററിററുവീണു. ശാന്തമായ ഒരു കാററു ജാലകത്തിൽക്കൂടി അകത്തേക്കടിച്ചു. അതിനു സമീപം കുന്തളം വച്ചിരുന്ന കടലാസുകൾ എല്ലാം പറന്നുപോയി. മഹാദേവൻ അവയെല്ലാം പെറുക്കിയെടുത്തു്, ഇങ്ങിനെ വിചാരിച്ചു—"അവൾ ഇതുവരെ എഴുതുകയായിരുന്നു അല്ലെ." ഓരോ ഷീററിലും ഇട്ടിരിക്കുന്ന നമ്പ്രമുറയ്ക്കു് അവൻ അടുക്കി. അതു തമിഴഭാഷയിൽ ആണു് എഴുതിയിരുന്നതു്. അതിൻെറ പേർ അകഷ്ണീയംതന്നെ. അയാളുടെ ജിജ്ഞാസ ഉണൎന്നു. അവിടെ ഇരുന്നു് അതു മുഴുവനും വായിക്കാനുറച്ചു. ഒരു ധനവാൻെറ പുത്രി അവളുടെ അമ്മായിയുടെ വീട്ടിൽ അനുഭവിക്കുന്ന ദുരിതങ്ങളും, ഭൎത്താവിൻെറ അനുഭാവരഹിതമായ നടപടിയും സജീവമായി അവൾ അതിൽ ചിത്രണം ചെയ്തിരുന്നു. കഥ അവസാനിപ്പിച്ചിട്ടില്ല അയാൾ കഥ ഒരിക്കൽ വായിച്ചു. പിന്നെയും വായിച്ചു. സാരം നല്ലപോലെ മനസ്സിലായി. എന്തൊ അതിനോടു് ഒരു വെറുപ്പു തോന്നി വലിച്ചുകീറുവാൻ ഭാവിച്ചു. പക്ഷെ പുനരാലോചനയിൽ മനസ്സു ചലിച്ചു. അവിടെത്തന്നെ ഭദ്രമായി വച്ചു. പെൻസിൽ കൈയ്യിലെടുത്തു സമയം എന്തായി എന്നു നോക്കി. ഏഴടിക്കാറായി. അടുത്ത മുറിയിൽചെന്നു ഷട്ടു് എടുത്തിട്ടു. ഒരു പണസഞ്ചി പോക്കററിൽ നിക്ഷേപിച്ചു. ജനലിനടുത്തിരുന്ന പെൻസിൽ എടുത്തു് എന്തൊ ചിലതു് അതിൻെറ അടിയിൽ എഴുതി. അയാൾ വീടുവിട്ടു. അന്ത്യമായി പടിയിൽനിന്നു് ഒരു ദീൎഘശ്വാസംമാത്രം. വെളിയിൽ ഉള്ള അന്ധകാരത്തിനിടയിൽ ക്ഷണനേരംകൊണ്ടു് അയാൾ മറഞ്ഞു

മഹാദേവനു കാപ്പി കൊടുക്കുവാൻ കുന്തളം അതിത്വരയോടെ ശ്രമിച്ചു എങ്കിലും അവളുടെ ഇച്ഛപോലെ സാധിച്ചില്ല. തീയ്യ് മന്ദമായെ ജ്വലിച്ചുള്ളു. അതിനാൽ വെള്ളം തിളയ്ക്കുന്നതിനു വളരെ സമയം വേണ്ടിവന്നു. ഒടുവിൽ അവൾ ഒരു പാത്രം കാപ്പിയുമായി മുറിയിൽ എത്തി. ആപ്പീസിൽനിന്നു വന്നാൽ സ്വഭർത്താവു സാധാരണ വിശ്രമിക്കാറുള്ള മുറി ശൂന്യമായിട്ടാണു കണ്ടതു്. തലവേദനയുടെ ഉപദ്രവം അസഹ്യമായതുകൊണ്ടു പക്ഷെ അദ്ദേഹം ശയ്യാമുറിയിലേക്കു പോയിരിക്കാമെന്നു് അവൾ ഊഹിച്ചു അന്വേഷണം അവിടെയും ഫലശൂന്യമെന്നുകണ്ടു. ഉമ്മറവാതൽ അടച്ചിട്ടുണ്ടായിരുന്നില്ല. അദ്ദേഹം വീട്ടിൽനിന്നും പോയിരിക്കുമൊ എന്നോർത്തു് അവൾ അല്പം ചകിതയായി. അത്യന്തം അസ്വാസ്ഥ്യകാരണമായ തലവേദനയോടെ, ഈ കാററും മഴയുമുള്ളപ്പോൾ എവിടെയാണു പോകുന്നതു്. വീട്ടിൽനിന്നും അദ്ദേഹം പുറത്തു പോകുവാനുള്ള ഒരു ന്യായവും അവളുടെ ആലോചനയിൽ പെട്ടില്ല. എല്ലാ മുറിയും അവൾ പരിശോധിച്ചു. അവിടെ എങ്ങും പൂർവ്വസ്ഥിതിക്കു് ഒരു ഭേദവുമുണ്ടായിരുന്നില്ല. വസ്ത്രം സ്റ്റാൻഡിൽ കിടപ്പുണ്ടു്. നനഞ്ഞ ഉടുപ്പും അവിടെ കിടപ്പുണ്ടു്. ജാലകത്തിനു സമീപം അവൾ വച്ചിരുന്ന കടലാസുകൾ പറന്നു പോകാതിരിക്കാൻ ഒരു കട്ടിയുള്ള സാധനം അതിൻെറ മുകളിൽ വച്ചിട്ടുണ്ടു്. ഇതുമാത്രമാണു് ഒരു മാററം. കടലാസുകൾ കൈകൊണ്ടു ചുരുട്ടിയപോലെ കാണപ്പെട്ടു. അവ അതു തുറന്നുവച്ചതു് ഓർത്തു് അവൾ അല്പം പരിഭ്രാന്തയായി. മനസ്സിനു് അല്പം ഒരു ജാള്യം തോന്നി. ആ കടലാസു നോക്കിക്കൊണ്ടു്—"അദ്ദേഹം ഇതു വായിച്ചിരിക്കുമൊ" എന്നു തന്നത്താൻ മന്ത്രിച്ചു. കടലാസു സൂക്ഷിച്ചുനോക്കി. ഒടുവിലത്തെ വശത്തു അദ്ദേഹത്തിൻെറ കൈയ്യക്ഷരങ്ങളിൽ അവളുടെ കണ്ണുകൾ പതിച്ചു. അതിവേഗത്തിൽ ആ വാക്യങ്ങൾ വായിക്കയും ചെയ്തു. "ശരി, സ്ഥിതിയും സ്വഭാവവും ഭിന്നിച്ച രണ്ടു വ്യക്തികളെ—അതേദമ്പതിമാരെ—അവരുടെ ഇച്ഛയ്ക്കു വിരോധമായി ഒന്നിച്ചു ബന്ധിക്കുന്നതു അന്യായം തന്നെ. സ്വഭർത്താവിനു് അല്പമായ സംസ്കാരം ആവശ്യമെന്നു് ഒരു ഭാൎയ്യ വിചാരിക്കുന്നു എങ്കിൽ അവളുടെ ഹിതാനുസാരം അതു നിർവ്വഹിക്കുന്നതിനുള്ള സമയം ഇപ്പോൾ അതിക്രമിച്ചിരിക്കുന്നു. അതിനാൽ അവളിൽ നിന്നു സസന്തോഷം അവൻ വേർപെടുന്നു."

അവൾ ഇത്രയും ഭാഗം ആവൎത്തിച്ചാവൎത്തിച്ചു വായിച്ചു. അതിൽ അന്തർഹിതമായിരുന്ന അൎത്ഥം അവൾ സവിശേഷം ധരിച്ചു. അവൾ അതിദാരുണമായ ഒരന്ധതയിൽ പെട്ടു. "ഹാ ദൈവമെ ഇതാണൊ എൻെറ കഥയുടെ പരിണാമം" അവളുടെ മനഃക്ഷോഭം അസഹ്യമായി. തറയിൽ തടി മുറിച്ചിട്ടപോലെ അവൾ വീണു. കാററുകൊണ്ടു വിളക്കണെ

ഞ്ഞു. അവൾ അന്ധകാരത്താൽ ആവൃതയായി.

* * * * * *

മഹാദേവനെക്കുറിച്ച് യാതൊരു വിവരവുമില്ലാതെ മാസങ്ങൾ പലതും കഴിഞ്ഞു. അദ്ദേഹത്തിന്റെ തിരോധാനം അവിചാരിതവും പരിഭ്രമജനകവുമായിരുന്നു. കുന്തളം അവളുടെ സഹോദരിയുടെ കൂടെ നഗരത്തിൽ താമസമുറപ്പിച്ചിരിക്കുന്നു. അവിടെയുള്ള ഒരു കാളേജിൽ പ്രിൻസിപ്പാൾ ഉദ്യോഗം സഹോദരീഭർത്താവിനുണ്ട്. കുന്തളം തന്റെ ജീവിതത്തെ ഒരു ത്യാഗിയുടെ നിലയിൽ കഴിച്ചുകൂട്ടുന്നു. പ്രാതസ്സ്നാനം ഭഗവദ്ദർശനം എന്നിവ അവളുടെ നിത്യകർമ്മങ്ങളിൽ പ്രാധാന്യത്തെ അർഹിച്ചു. അവിടെയുള്ള ഒരു ക്ഷേത്രത്തിൽ അവൾ പതിവായി പോയിക്കൊണ്ടിരുന്നു. ഒരു വലിയ ക്ഷേത്രം, വിശാലമായ കെട്ടിടങ്ങൾ, വിസ്തൃതമായ മതിൽക്കകം എന്നിവ സന്ധ്യാകാലങ്ങളിൽ പലരേയും അവിടെയ്ക്ക് ആകർഷിക്കും. ഒരു ദിവസം അസ്തമയത്തോടു സമീപിച്ചു കുന്തളം അവളുടെ അഷ്ഠാനത്തിനെത്തി. വലിയ പ്രാകാരത്തെ ചുററി അവൾ പ്രദക്ഷിണം ചെയ്യുകയായിരുന്നു. അപ്പോൾ അവൾ അവിടെ ഒരു ജനക്കൂട്ടത്തെ—സ്ത്രീകളേയും പുരുഷന്മാരേയും—കണ്ടു. അവിടെ അവരെല്ലാം ഒരു പ്രസംഗം കേൾക്കയായിരുന്നു. കുന്തളം അല്പം അകലെയായി നിന്നു. അത്യന്തഭക്തിയോടെ മതവിഷയമായി പ്രസംഗിക്കുന്ന ആ ദേഹത്തെ കുന്തളം അവധാനതയോടെ സൂക്ഷിച്ചു. അദ്ദേഹത്തിന്റെ അധരപുടങ്ങളെ മറയ്ക്കത്തക്കവണ്ണം ശ്മശ്രുക്കൾ ലംബങ്ങളായി വളർന്നിരിക്കുന്നു. അദ്ദേഹം പ്രസംഗിച്ചുകൊണ്ടിരിക്കുമ്പോൾ ശ്രോതാക്കളിൽനിന്ന് ഒരു പൂർവ്വപക്ഷമുണ്ടായി. ഉച്ചൈസ്തരം ചിരിക്കത്തക്കവണ്ണം അതു പ്രാസംഗികനെ പ്രേരിപ്പിച്ചു. മണിനാദംപോലുള്ള ആ ചിരി കുന്തളത്തിന്റെ ചെവിക്കു പരിചിതമായിരുന്നു. അവൾ അദ്ദേഹത്തിൽ സ്വനേത്രങ്ങളെ ഉറപ്പിച്ചു. പ്രസംഗം അവസാനിച്ചു. ശ്രോതാക്കൾ എല്ലാം പോയി. അദ്ദേഹം ഒരുകൈയ്യിൽ ദണ്ഡും മറുകൈയ്യിൽ ഒരു പുസ്തകവുമെടുത്തു വേഗം നടന്നുതുടങ്ങി. സന്യാസിമാർക്കുചിതമാംവണ്ണം ഉള്ള ഒരു വസ്ത്രംകൊണ്ട് അദ്ദേഹം ആപാദമസ്തകം മറച്ചിരുന്നു. അദ്ദേഹം ചുററുമൊന്നു നോക്കി. അദ്ദേഹത്തിന്റെ കണ്ണുകൾ കുന്തളത്തിൽ പതിഞ്ഞു. മലിനവാസസ്സോടെ ഏകവേണീധരയായ അവൾ പല പശ്ചാത്താപവും അനുഭവിക്കുന്നതായി സാധാരണ പ്രേക്ഷകർക്കുകൂടി അറിയാം. അവളെ കണ്ടമാത്രയിൽ നടന്നുകളയാമെന്നും അദ്ദേഹം ഊഹിച്ചു എന്നുതോന്നുന്നു. അദ്ദേഹത്തിന്റെ മുഖത്തുണ്ടായ വികാരത്തേ മററാരും അറിയുന്നതിനുമുമ്പുതന്നെ അദ്ദേഹം സ്ഥലം വിട്ടു. തനിക്കുണ്ടായ നിർവ്വേദത്തിൽനിന്നു കുന്തളം മുക്തയായതു തന്റെ മുമ്പിൽ പ്രിയദർശനനായ അദ്ദേഹം നില്ക്കുന്നില്ലെന്നറിവാൻമാത്രമായിരുന്നു. "അതു് അദ്ദേഹംതന്നെ. എ

വിടെച്ചെന്നാൽ അദ്ദേഹത്തെ എനിക്കു കാണാൻ കഴിയും." ക്ഷേത്ര ത്തിൽനിന്ന് അവൾ ത്വരിതപ്രയാണം ചെയ്തു. അദ്ദേഹം പോയവഴിയെ ന്നൂഹിച്ചതും മാൎഗ്ഗത്തെ അനുഗമിച്ചു. സന്യാസിയെക്കുറിച്ച് ഒരു പൂൎണ്ണ വിവരം അറിയിക്കുവാൻ ആൎക്കും അറിഞ്ഞുകൂട. അവൾ നദീതീരത്തെ പ്രാ പിച്ചു. അതു നിറഞ്ഞൊഴുകിയിരുന്നു. അവിടെ കാലിയെ മേയ്ക്കുന്ന കോല്യമായി ഒരു ഗോപാലൻ അവൾക്കു വഴികാണിച്ചു. ഒരു തീവ്രനിഷ്ഠ നായ സന്യാസി ഈ നദി തരണം ചെയ്ത് അക്കരക്കയറുന്നതു കണ്ടു എന്നു അവൻ പറഞ്ഞു.

---

# മൃഗാവലോകനം.

## 6 വെൺതാടിക്കുരങ്ങ്. (The Diana Monkey.)

(കെ. സുകുമാരൻ ബി. എ.)

വെൺതാടിക്കുരങ്ങൻ അത്യന്തം രസികനായ ഒരു ചെറുക്കനൊ ണ്. കുരങ്ങന്മാരിൽവെച്ച് ഏററവും നേരംപോക്കുകാരനും കുസൃതിയിൽ വാസനയുള്ളവനും ഇവനാണെന്നകാൎയ്യം ഒരാളും സംശയിക്കേണ്ട.

ഇവന്റെ നിറം മഞ്ഞയും ചുവപ്പുംകലൎന്ന ഒരു ചുവചുവുക്കകാണി ക്കുന്ന ഒന്നാണ്. നെഞ്ചു വെള്ളനിറമാണ്. നെററിമേൽ സാമാന്യം വീതിയുള്ള ഒരു വെളുത്തവരയും ഉണ്ട്. എന്നാൽ ഈ ചെറിയ കുരങ്ങ ന്റെ ഒരു അത്ഭുതകരമായ പ്രത്യേകത, അതിന്റെ താടിമേൽനിന്ന് എ റിച്ചുനിൽക്കുന്ന ചെറുതും വെളുത്തതും കൂൎത്തതുമായ താടിരോമമാണ്. ഈ വെളുത്തതാടി ഇവൻ ഒരു വൃദ്ധനാണെന്നു കാണിക്കുന്ന ലക്ഷണമല്ല. എല്ലാ വെൺതാടിക്കുരങ്ങനും എന്നുവേണ്ട അവരുടെ ചെറിയ കുട്ടികൾ ക്കുംകൂടി ഈ നേരംപോക്കായ താടി (beard) ഉണ്ട്. ഈ ചെറിയ കുര ങ്ങന്മാൎക്ക് ഇതു് ഒരു വിലയേറിയ സമ്പാദ്യമാണെന്ന് ഒരു ബോധവും കൂ ടിയുണ്ടെന്നുതോന്നും. വെള്ളം തട്ടിയാൽ ഈ താടി നനഞ്ഞോ, ചുളി ഞ്ഞോ പോകാതിരിപ്പാൻവേണ്ടി ആ സമയത്തു് ഈ കുരങ്ങൻ തന്റെ താടി ഒരേടത്തു മടക്കിപ്പിടിക്കുന്നു.

ഓമനകളായി പോററാൻ വെൺതാടിക്കുരങ്ങൻ മിടുമിടുക്കനാണ്. വളരെ സന്തുഷ്ടസ്വഭാവിയും നേരംപോക്കുകാരനുമാണിയാൾ. ഇതെല്ലാ

മാണെങ്കിലും ഒരു ഭയങ്കരനായ കുസൃതിക്കാരനാണ്. ഒരു മോതിരമോ ഒരു കരണ്ടിയോ തനിക്ക് ആകർഷിക്കത്തക്കതെന്നു തോന്നുന്ന വല്ല തിളങ്ങുന്നസാധനമോ കണ്ടാൽ അത്രും കൈക്കലാക്കി അവൻ ഒരു പാച്ചിൽപാഞ്ഞു് അതൊക്കെ ഒരു ദ്വാരയിലൊ മൂലയിലൊ ഒളിച്ചുവക്കും. അല്പം കഴിഞ്ഞാൽ ആ കാര്യത്തെപ്പററി ലവലേശം ഓമ്മയില്ലതാനും. കടലാസു കണ്ടാൽ അതു പറിച്ചുചീന്താതിരിക്കയില്ല. കുപ്പിയിലോ കോപ്പയിലോ നിറച്ചുകാണുന്ന വെള്ളം തുത്തിനിലത്താക്കും. തലയണ മുതലായ സാധനങ്ങൾ തുരന്നു പഞ്ഞിയൊക്കെ പുറത്തുപറപ്പിക്കും. ഉള്ളിൽ നിറച്ചതു തൂവലാണെങ്കിൽ അതൊക്കെ നിലത്തു വിതറിവിടും. തൊപ്പി എന്തുകൊണ്ടുണ്ടാക്കിയതാണെന്ന് അറിവാൻവേണ്ടിയോ എന്നു തോന്നുമാറു് അതൊക്കെ ചെറുകഷണങ്ങളാക്കി നുറുക്കും. വാസ്തവത്തിൽ ഈ ചെറുകുരങ്ങൻ കാട്ടിവിടുന്ന കോപ്രാട്ടികൾക്കു കയ്യുംകണക്കും ഉണ്ടാകയില്ല.

മററു ചില കുരങ്ങന്മാരുടെകൂട്ടത്തിൽ കൂട്ടിലാക്കിയാൽ വെൺതാടിക്കുരങ്ങു തന്റെ ചങ്ങാതിമാരുടെ ഫലങ്ങളും പഴങ്ങളും കട്ടെടുത്തു കൈവശമാക്കും. മററുള്ളവരുടെ വാൽ പിടിച്ചുവലിച്ചു ദ്രോഹിക്കും. അവരോടു പിന്നെയും പല വികൃതിത്തരങ്ങളും കാട്ടും. തന്റെ ഇഷ്ടംപോലെ എപ്പോഴും കളിക്കാൻ സാധിക്കാതെപോയാൽ കോപവും വെറുപ്പും പിടിപെട്ടു് അതു് ഒരേടത്തു ശുമ്മാ ഇരുന്നുകളയുന്നു. ശിക്ഷിക്കപ്പെട്ട ഒരു കുട്ടിയുടെ സ്ഥിതിയാണു് അപ്പോൾ നമുക്ക് ഓമ്മ തോന്നുന്നതു്. ഒരു വെൺതാടിക്കുരങ്ങനെ കപ്പലിൽ ഒരു ഓമനയായി പോററിയിരുന്നു. കപ്പലിൽ ഇറക്കിവിട്ടിരുന്നതുകൊണ്ടു് ഇഷ്ടംതോന്നിയപോലെ നടക്കാമായിരുന്നു. കപ്പൽക്കാർ ജക്ക് എന്നു പേരിട്ട ഇവൻ കപ്പൽക്കാരെ പലവിധത്തിലും ദ്രോഹിച്ചുകൊണ്ടിരുന്നു അവരുടെ കത്തി, കരണ്ടി, ഉറുമാൽ തൊപ്പി മുതലായതൊക്കെ കട്ടെടുത്തു ബാക്കിയുള്ളവർ തടുപ്പാൻ എത്തുംമുമ്പേ ജക്ക് കപ്പലിന്റെ ഓരത്തു ഓടിയെത്തി സാമാനങ്ങളൊക്കെ സമുദ്രത്തിൽ ഇട്ടുകളയും.

ഒരിക്കൽ മറെറാരു ചെറിയ കുരങ്ങിനേയും കപ്പൽക്കാർ ഓമനയായി പോററാൻ കപ്പലിൽ കൊണ്ടുവന്നു. ജക്കിന് അവന്റെ നേരെ വലിയ അസൂയയായിരുന്നു. ഒരു ദിവസം ജക്ക് അതിനെ കഴുത്തുപിടിച്ചു ബലമായൊരേടത്തു നിത്തി, അടുത്തു കണ്ട വെള്ളച്ചായം വച്ചിരുന്ന ഒരു പാത്രത്തിൽനിന്നു ബ്രഷ് എടുത്തു് അതിന്റെ തടസ്സങ്ങൾ കൂട്ടാക്കാതെ കല്പിച്ചുകൂട്ടി അതിനെ ആപാദചൂഡം വെള്ളച്ചായമിട്ടു വിട്ടുകളഞ്ഞു.

## 7 ചിമ്പാൻസി (Chimpanze.)

മനുഷ്യക്കരങ്ങിൽ ഒന്നായ ചിമ്പാൻസി കാഴ്ചയിൽ കാട്ടിലോവുടെ അത്ര വിരൂപിയല്ല. ശോഭയും ചുറുചുറുക്കം ധാരാളമുള്ള സ്വഭാവമാണ്. മനുഷ്യക്കരങ്ങന്മാരിൽവെച്ച് ഏററവും ബുദ്ധിമാനം മനുഷ്യന്റെ കോല ത്തോട് വളരെ സാമ്യമുള്ള വനമാണ ചിമ്പാൻസി.

ചെറുപ്പകാലത്തു ചിമ്പാൻസി ശാന്തനം സ്നേഹമുള്ള വനമാണ്. അവനോട് പറയുന്നതൊക്കെ ക്ഷണം മനസ്സിലാക്കം. ദയയോടുക്രടെ അവ നോട് പെരുമാറുന്നതായാൽ പല കാര്യങ്ങളും ചെയ്‌വാൻ പഠിക്കം. ഒ രു ചിമ്പാൻസിയെ ചവിട്ടുവണ്ടി( Bicycle.) ഓടിപ്പാൻ പഠിപ്പിച്ചിരുന്നു മറെറാന്നിനു ദൊരമാരെപ്പോലെ ഒരു കസേലമേൽ ഇരുന്നു മേശമേൽ കൊണ്ടുവച്ച ഭക്ഷണപദാർത്ഥങ്ങൾ കത്തിയും മുള്ളുംകൊണ്ടു ഭക്ഷിക്കാമാ യിരുന്നു. ലണ്ടൻകാഴ്ചബംഗ്ലാവിൽ ഉണ്ടായിരുന്ന സാലി എന്നുപേരായ ഒരു പെൺചിമ്പാൻസിക്കു കൃത്യമായി എണ്ണുവാൻ സാധിച്ചിരുന്നു. അവ ളുടെ പരിപാലകൻ അവളോട് രണ്ടോ മൂന്നോ നാലോ വൈയ്‌ക്കോൽക ഷണം എടുത്തുതരാൻ പറഞ്ഞാൽ അവളുടെ ക്രട്ടിൽനിന്ന് അവൾ ശരി യായ എണ്ണം എടുത്തുകൊടുക്കം. ആ പ്രവൃത്തി വളരെ ഗൌരവത്തോ ടാണ നടത്തുന്നതു്.

തന്നെ നോക്കുന്നവനോട് (Keeper) ചിമ്പാൻസിക്കു വളരെ വാ ത്സല്യമാണ്. തനിച്ചാക്കിവിട്ടുപോയാൽ അവൻ കരയുകക്രടിച്ചെയ്യും. ശകാരംകേൾക്കുന്നതും അവനു വളരെ അസഹ്യമാണ്. ഒരു ചെറിയ ചി മ്പാൻസി തെററായ വല്ലകാര്യവും അവനോട് ചെയ്തുപോയിട്ടുണ്ടെങ്കിൽ നോക്കുന്നവൻ വരുന്നതു കാണുന്നക്ഷണം ഒരു കമ്പിളികൊണ്ട് ആകപ്പാ ടെ മൂടി ഒളിച്ചുകളഞ്ഞിരുന്നു.

ചിമ്പാൻസി ആഫ്രിക്കയിലെ വനങ്ങളിലാണ നിവസിക്കുന്നത് പകലൊക്കെക്കഴിക്കുന്നതു നിലത്തിറങ്ങിവന്നിട്ടാണ്. മരത്തിന്മേൽ കേറു ന്നതു കാകനികൾ പറിച്ചുതിന്നാനൊ ഉറങ്ങാനൊ മാത്രമാണ്. ചിമ്പാ ൻസി തന്റെ കുട്ടികളെ പോററിവളർത്താൻവേണ്ടി കൊമ്പുകൾ പിണ ച്ചിട്ടു വൃക്ഷാഗ്രത്തിൽ ഓരോ തട്ടുകൾ ഉണ്ടാക്കം. ചിമ്പാൻസിക്കുട്ടികൾ കളിയിൽ വാസനയും കാണാൻ കൗതുകവും തികഞ്ഞവരാണ്. എപ്പോ ഴം അങ്ങും ഇങ്ങും ഓടിക്കളിച്ച് ഓരോരൊ വിനോദങ്ങളിൽ ഏർപ്പെട്ടു കൊണ്ടിരിക്കം.

ചിമ്പാൻസി കാട്ടിലോറേക്കാൾ മനുഷ്യരോട് ഇടപെടാൻ താല്പ ര്യമുള്ള വനാണ്. അവൻ കാട്ടിൽനിന്ന് ഓരോ ചെറിയ ക്രട്ടമായ

ട്ടാണ സഞ്ചരിക്കുന്നതു്. അവ അന്യോന്യം വിളിക്കുന്നതു് ഒരു വല്ലാത്ത ഞരക്കംകൊണ്ടായിരിക്കകൊണ്ടു രാവും പകലും ദുസ്സഹമായ ശബ്ദം ഉണ്ടാകുന്നു.

ചിമ്പാൻസി ഓരോ കമ്പനിയായി മിക്കസമയത്തും വാഴത്തോട്ടത്തിൽ പ്രവേശിച്ചുകളയാറുണ്ട്. അവരൊക്കെ ധൃതഗതിയായി വാഴയ്ക്കാ പറിക്കുകയും തിന്നുകയുംചെയ്യുമ്പോൾ കൂട്ടത്തിൽ ഒരുവൻ ഒരു കാവൽക്കാരനായി ആരെങ്കിലും വരുന്നുണ്ടോ എന്നു നോക്കും. ഒരു മനുഷ്യനൊ മാംസഭുക്കായ മൃഗമൊ വരുന്നതുകണ്ടാൽ കാവൽക്കാരൻ ഒരു പ്രത്യേകശബ്ദംകൊണ്ടു വിവരം ബാക്കിയുള്ളവരെ അറിയിക്കുകയും ക്ഷണം കള്ളന്മാരൊക്കെ ഓടിപ്പോകുകയുംചെയ്യും.

പ്രകൃത്യാ ചിമ്പാൻസി ഒരു അപായി അല്ല. എന്നാൽ അവനെ ഉപദ്രവിച്ചാലൊ നേരിട്ടെതൃത്താലൊ അവൻ മരണംവരെ വിട്ടൊഴിയാതെ പടവെട്ടും. ഇവന്റെ കടിയുടെ കാഠിന്യംകൊണ്ടു ചിലപ്പോൾ പുള്ളിപ്പുലിയുംകൂടി ഇവനോടു തോറേറാടേണ്ടിവരുന്നു.



## മലയാളഭാഷയും തൽകത്താക്കന്മാരും.

### II.

(ആർ. ഈശ്വരപിള്ള ബി. എ.)

സാഹിത്യഗുണവിഷയത്തിൽ കേരളവമ്മരാജാവിന്റെ കഥകളികൾക്ക് അത്രവലിയ മെച്ചമൊന്നുമില്ല. ഈ കൃതികളിൽ മനോധമ്മം വളരെ കുറവായെ കാണുന്നുള്ളു. കലാപരമായ രസികത്വത്തിനു വേറെ എവിടെയെങ്കിലും അന്വേഷിക്കേണ്ടിയിരിക്കുന്നു. ഗ്രന്ഥകാരനു വാങ്മാധുര്യം ഒട്ടുംതന്നെയില്ല. എഴുത്തച്ഛന്റെ കൃതികളിൽ കാണുന്ന അനതിശയനീയമായ അമാനുഷബുദ്ധിവൈഭവം ഒട്ടുംതന്നെ ഇദ്ദേഹത്തിന്റെ കൃതികളിൽ പ്രകാശിച്ചുകാണുന്നില്ല. എന്നാൽ അദ്ദേഹത്തെ ഇന്നത്തെ തോതുവച്ചു നമുക്കു വിമശിക്കാൻ പാടുള്ളതല്ല. അദ്ദേഹം ജീവിച്ചിരുന്ന കാലം, ഭാഷയുടെ അക്കാലത്തെ സ്ഥിതി, സാഹിത്യമാതൃകകളുടെ അഭാവം, നൂതനപന്ഥാക്കളിലുള്ള ശ്രമങ്ങൾക്കു സഹജങ്ങളായ വിവിധ പ്രതിബന്ധങ്ങൾ ഇവയെല്ലാം നാം പരിഗണിക്കണം. അപ്പോൾ അദ്ദേഹം

നമ്മുടെ ഹാർദ്ദമായ കൃതജ്ഞതയെ അർഹിക്കുന്നുണ്ടെന്നു നമുക്കു കാണാവുന്നതാണ്. ഏതായാലും ഒരുകാര്യത്തിൽ അദ്ദേഹം പ്രശംസാർഹനാണ്. അതായതു രാമായണകഥയിലെ പ്രധാനങ്ങളും, ഉദ്വേഗജനകങ്ങളുമായ സംഭവങ്ങളെ തിരഞ്ഞെടുത്തു് അവയെക്കൊണ്ടു് ഒരു നാടകജാലം നിർമ്മിക്കുന്നതിനു വേണ്ട വിവേചനാസാമർത്ഥ്യം അദ്ദേഹത്തിനുണ്ടായിരുന്നുവെന്നുള്ളതാണ്.

ഏതായാലും ഈമാതിരി കൃതികളിൽ ഇവ ആദ്യം ഉത്ഭവിച്ചവയാണെന്നുള്ളതുകൊണ്ടും, ഏതു രൂപത്തിൽ പ്രദർശിപ്പിച്ചാലും ഹിന്ദുക്കളുടെ മനസ്സിനെ ഒരു പ്രത്യേക ആനന്ദത്തിനും, വശ്യതക്കും വിധേയമാക്കുന്ന ഒരു വിഷയത്തെ പ്രതിപാദിക്കുന്നതുകൊണ്ടും ഈ കൃതികൾക്കു വലിയ പ്രചാരമുണ്ട്. ശ്രീരാമൻ മാതൃകാരാജകുമാരനും, ആരാധനാമൂർത്തിയും തന്നെയാണ്. ഉൽകൃഷ്ടവും, പരിപാവനവും, ശ്രേഷ്ഠവും ആയ സകലതിന്റേയും മൂർത്തിമത്തായി അദ്ദേഹം നമ്മുടെ മുമ്പിൽ വർത്തിക്കുന്നു. കവിവാചകത്തിൽ പറയുന്നതായാൽ അദ്ദേഹം "ജനങ്ങളുടെ പ്രാർത്ഥനയും, പ്രവാചകന്റെ വിഷയവും, യുവാക്കന്മാരുടെആശാനിദാനവും, വൃദ്ധന്മാരുടെ സ്വപ്നവും" ആകുന്നു

ഈ കഥകളികളെല്ലാം പ്രചാരമുള്ളവയാണെങ്കിലും ഹനുമാന്റെ ലങ്കാപ്രവേശനം, ലങ്കാലക്ഷ്മിയുമായുള്ള യുദ്ധം, സീതയുമായുള്ള രഹസ്യസന്ദർശനം, നിഷ്കരുണമായ രാവണോദ്യാനഭഞ്ജനം, ദശാനനപുത്രന്മാരുമായുള്ള യുദ്ധം, ലങ്കാധിപനോടുള്ള പോർവിളി, ലങ്കാദഹനം മുതലായവയെ പ്രതിപാദിക്കുന്ന തോരണയുദ്ധമാണ് എല്ലാത്തിലും പ്രചാരമുള്ളതു്. സ്വതേതന്നെ ഉദ്വേഗജനകങ്ങളായ ഈ സംഭവങ്ങൾ രംഗത്തിൽ അഭിനയിക്കപ്പെടുമ്പോൾ പൂർവാധികം സ്തോഭജനകങ്ങളായി ഭവിക്കുന്നു. ഈ കൃതികളുടെ വിമർശനത്തിനു ഞാൻ പ്രാപ്തനൊ, ആ വിഷയത്തിൽ പ്രവേശിക്കുക എന്നുള്ളതു് എന്റെ ഇപ്പോഴത്തെ ജോലിയോ അല്ല. ഇക്കാര്യത്തെ കൂടുതൽ സമർത്ഥന്മാരായ പണ്ഡിതന്മാർക്കായി ഞാൻ വിട്ടുകൊടുക്കുന്നു. ഈ വിഷയത്തിൽ അനഭിജ്ഞനായ വായനക്കാരനു കഥകളി എന്താണെന്നും അതു സംസ്കൃതം മുതലായ ഇതരഭാഷകളിലുള്ള അത്തരം കൃതികളിൽനിന്നും എങ്ങിനെ വ്യത്യാസപ്പെട്ടിരിക്കുന്നുവെന്നും മാത്രം വിവരിച്ചു ഞാൻ തല്ക്കാലം തൃപ്തിപ്പെടുന്നു.

പേരു സൂചിപ്പിക്കുന്നതുപോലെ കഥകളി പുരാണകഥകളെ അടിസ്ഥാനപ്പെടുത്തിയുള്ളതും, പ്രായേണ ശ്ലോകങ്ങളും, പല രാഗങ്ങളിലുള്ള പദങ്ങളും അടങ്ങിയതുംആയ ഒരു അഭിനയകലയാണ്. ഇതിവൃത്തം പ്രായേണ ലഘുവും, അവക്രവുമാണ്: സംസ്കൃതത്തിലും, ഇംഗ്ലീഷിലും ഉള്ള നാടകങ്ങ

ളെപ്പോലെ കഥയുടെ ഗതി കഥാപാത്രങ്ങളുടെ സംഭാഷണംകൊണ്ടും ചേഷ്ടകൾകൊണ്ടുമല്ലാ പ്രകാശിപ്പിക്കപ്പെടുന്നതു്. പ്രത്യുത കഥാപാത്രങ്ങളെ വർണ്ണിക്കുകയും, സംഭവങ്ങളുടെ അന്യോന്യസംബന്ധത്തെ വിവരിക്കുകയും, മററുപ്രകാരത്തിലും സംഭാഷണങ്ങളുടെ ഇടയ്ക്കു പ്രക്ഷിപ്തങ്ങളായ ശ്ലോകങ്ങളെക്കൊണ്ടും കവിതന്നെയാണ് അതിനെ അനാവരണംചെയ്യുന്നതു്. അയാൾ വായനക്കാരിൽനിന്നും ഒന്നുംതന്നെ ഗോപനംചെയ്യാതെ, ആരംഭംമുതൽതന്നെ എല്ലാം തുറന്നുപറയുന്നു. കഥകളിയുടെ ഈ സ്വഭാവവിശേഷം അതിൻെറ സാരമായ ഒരു ന്യൂനതയായി ഗണിക്കപ്പെടണം. അതിനുംപുറമെ അതു് അതിൻെറ നാടകലക്ഷണത്തെ നിശ്ശേഷം ഇല്ലാതാക്കുകയുംചെയ്യുന്നു. വായനക്കാരെ കഥാപരിണാമത്തെപ്പററി സന്ദേഹമനസ്കന്മാരാക്കി അവസാനംവരേ അവരുടെ ജിജ്ഞാസയെ നീട്ടിക്കൊണ്ടുപോകണമെന്നുള്ള കവിയുടെ ഉദ്ദേശത്തിന് ഈ ന്യൂനത ഹാനികരമാകുന്നു. ഒരു നാടകവും, കാവ്യവുംതമ്മിലുള്ള യഥാൎത്ഥവ്യത്യാസംതന്നെ ആദ്യത്തേതിൽ കവി സ്വയം ഒരു ഭാഗംവഹിച്ചു്, അയാൾതന്നെ സംഭവങ്ങളെ കഥിക്കുകയും, വിമർശനാനുമാനങ്ങളെ അവലംബിക്കുകയും, കഥാപാത്രങ്ങളുടെ സകലകാൎയ്യങ്ങളും നിൎവ്വഹിക്കുകയുംചെയ്യുന്നുവെന്നും; രണ്ടാമത്തേതിൽ കവി അപ്രത്യക്ഷനായി നിന്നുംകൊണ്ടു്, ഇതിവൃത്തത്തിൻെറ പദാൽപദമുള്ള വികസനം പാത്രങ്ങളെക്കൊണ്ടുതന്നെ സാധിക്കുകയുംചെയ്യുന്നുവെന്നുള്ളതുമാണ്. വാസ്തവത്തിൽ നടന്മാൎക്കു നിൎദ്ദേശം നൽകുക എന്നുള്ളതിൽ കവിഞ്ഞു യാതൊരുഭാഗവും കവിക്കില്ല. കഥകളി പൂൎണ്ണമായ ഒരു നാടകമോ, കാവ്യമോ അല്ല. എന്നാൽ അതു രണ്ടുംകൂടിക്കലൎന്നുള്ള ഒരു കലാവിശേഷമാണ്. പിന്നേയും, ഈ കഥകളികൾക്കു ചുരുക്കംചിലതു് ഒഴിച്ചു സാധാരണ അവയ്ക്കാടിസ്ഥാനമായ പുരാണകഥകളിൽനിന്നും വലിയ വ്യതിയാനമൊ, വിശേഷവിധിയൊ കൂടുതൽകാണുകയില്ല. വായനക്കാരനു പണ്ടേതന്നെ സുപരിചിതങ്ങളായ പുരാണകഥകളോടു് അത്ഭുതകരങ്ങളായ സംഭവങ്ങളേയൊ, സങ്കല്പകഥാപാത്രങ്ങളേയൊ, രംഗങ്ങളേയൊ നിൎമ്മിച്ചുചേൎത്തു് ഇതിവൃത്തത്തിലുള്ള രസത്തെ വൎദ്ധിപ്പിച്ചിട്ടില്ലെന്നു പറയേണ്ടിയിരിക്കുന്നു. വേറൊരു വ്യത്യാസം പറയാനുള്ളതു കഥകളി അങ്കങ്ങളായൊ, രംഗങ്ങളായൊ വിഭജിക്കപ്പെട്ടിട്ടില്ലാ എന്നും എന്നാൽ അതു കേവലം അവിച്ഛിന്നമായ ഒരു കഥനമാണൊന്നും ഉള്ളതാണ്. ഒരു കഥകളി ഒരു രാത്രികൊണ്ടവസാനിക്കണമെന്നാണ് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. പക്ഷെ, ഇതായിരിക്കാം അത്തരം വിഭാഗങ്ങളൊന്നും ചെയ്യാതിരുന്നതിൻെറ കാരണവും. എന്നാൽ ഇതിനു വ്യത്യസ്ഥങ്ങളായി ചിലതുള്ളവ യഥാസ്ഥാനങ്ങളിൽ പ്രസ്താവിക്കപ്പെടുന്നതുമാണ്. അവസാന അങ്കത്തിൽ പരിണാമപ്രാപ്തിവരെയുള്ള

ഇതിവൃത്തത്തിലെ അനുക്രമമായ വികസനത്തെ സൂചിപ്പിക്കുകയും, പ്രധാനസംഭവങ്ങളെ പ്രത്യേകം എടയാളപ്പെടുത്തുകയും ചെയ്യുകയെന്നുള്ളതായിരിക്കാം നാടകത്തിലെ അങ്കവിഭാഗംകൊണ്ടു് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. സൗകര്യാൎത്ഥം ഉപയോഗിച്ചുവരുന്ന ഈ കൗശലത്തിന്റെ അഭാവം വായനക്കാരനെ കഥയുടെ പര്യവസാനത്തെ പ്രതീക്ഷിക്കുന്നതിനു കേവലം അപ്രാപ്തനാക്കിത്തീൎക്കുന്ന മറെറാരു വലിയ ന്യൂനതയാണ്. മനസ്സിന്റെ ക്ലേശത്തെ പരിഹരിക്കുന്നതിനും, അതിനു സ്വാസ്ഥ്യംനൽകുന്നതിനും വളരെ സഹായിക്കുന്ന ഹാസ്യരസത്തിന്റെ പരിപൂൎണ്ണമായ അഭാവമാണു കഥകളിയുടെ വേറൊരുവിശേഷം. പ്രേമം, ക്രോധം, പ്രതികാരം, അഹംഭാവം ഇവയാണ് ഈകൃതികളിൽ പ്രധാനമായി സ്ഫുരിച്ചുകാണുന്ന വികാരങ്ങൾ. മനുഷ്യഹൃദയത്തിലുള്ള പ്രധാന വികാരങ്ങളുടെ പ്രവൎത്തനത്തേയും, അവയുടെ അനന്തരഫലങ്ങളേയും, നമ്മുടെ അറിവിനും, ബുദ്ധിവികാസത്തിനുമായി രംഗത്തിൽ അഭിനയിച്ചു കാണിക്കുകയും ഈശ്വരന്റെ ലോകനിയന്ത്രണത്തെ സംബന്ധിച്ച സന്മാൎഗ്ഗപാഠങ്ങൾ ഗ്രഹിക്കുന്നതിനു നമ്മെ സഹായിക്കുകയുമാകുന്നു നാടകകൎത്താവിന്റെ ഉദ്ദേശം. കഥകളികൊണ്ടു് ഈ ഉദ്ദേശം എത്രത്തോളം സഫലമായിട്ടുണ്ടെന്നുള്ളതു രസകരമായ ഒരു പ്രതിപാദ്യവിഷയമാണ്. ഇതിനേപ്പററി ഞാൻ വഴിയേ പ്രസ്താവിക്കുന്നതാണ്.

കഥകളികളെ ശരിയായി തരംതിരിക്കുക എന്നുള്ളതു സുസാധമായ ഒരു കാൎയ്യമല്ല. ഇംഗ്ലീഷുനാടകങ്ങളിലേയും ഗ്രീക്കുനാടകങ്ങളിലേയും "ശോകപൎയ്യവസായി"കളെന്നും "ശുഭപൎയ്യവസായി"കളെന്നും ഉള്ള വ്യത്യാസം കഥകളിയെ സംബന്ധിച്ചിടത്തോളം ഇന്നത്തെ സ്ഥിതിക്കു കേവലം അയുക്തമാണെന്നാണ് എന്റെ അഭിപ്രായം. അസുരന്മാരുടെയൊ, രാക്ഷസന്മാരുടേയൊ, നിഗ്രഹത്തെ പ്രതിപാദിക്കുന്ന 'വധങ്ങൾ' എന്നു പറയപ്പെടുന്ന കഥകളെ 'ശോകപൎയ്യവസായികൾ' എന്ന് അഭിധാനം ചെയ്വാൻ പാടില്ല. എന്തുകൊണ്ടെന്നാൽ ഈ ലോകകണ്ടകന്മാർ നമ്മിൽ സഹതാപത്തെ ജനിപ്പിക്കുന്നില്ലെന്നുമാത്രമല്ല നേരെമറിച്ചു് അവരുടെ മരണം മനുഷ്യവൎഗ്ഗം ഒരനുഗ്രഹവും, ആശ്വാസവുമായിട്ടാണു വീക്ഷിക്കുന്നതു്. നമ്മിൽ അനുകമ്പയേയും, വ്യസനത്തേയും ജനിപ്പിക്കുന്നതിനു പ്രവണങ്ങളായ പരിതസ്ഥിതികളിൽ അപ്രതീക്ഷിതമായി സംഭവിക്കുന്ന വിപത്തുകളെ— മരണത്തെയാണ്— സാധാരണ ദുഃഖാത്മകമെന്നു നാം വിവക്ഷിക്കുന്നതു്. എന്നാൽ ഇവിടെ അനുകമ്പ, വ്യസനം ഈ ഗുണങ്ങൾ തീരെ ഇല്ലാതാണിരിക്കുന്നതു്. സാഹിത്യാംശമായി കഥകളിക്കുള്ള ചില പ്രധാനപ്പെട്ട ലക്ഷണങ്ങളെ പറയുന്നതിനാണു ഞാൻ ഇവിടെ തുനിഞ്ഞതു്. ഇനി അതിന്റെ അഭിനയത്തെ സംബന്ധിച്ചു് ഒന്നുരണ്ടു വാക്കു പറയാൻ ശ്രമിക്കാം.

കഥകളിയിലെ നടന്മാർ ഒരു പ്രകാരത്തിലും ലഘുവായിട്ടുള്ളതല്ലാത്ത ചില കായികാഭ്യാസമുറകളെ ശീലിക്കേണ്ടതാണെന്നു ഞാൻ പ്രാരംഭമായിത്തന്നെ പറഞ്ഞുകൊള്ളട്ടെ. അവരുടെ ശരീരത്തെ തിരുമ്മി ലാഘവം വരുത്തുകയും ചില നൃത്തരീതികളും, അംഗവിക്ഷേപങ്ങളും പരിശീലിക്കുകയും ഇതിനായിട്ടു നിർമ്മിക്കപ്പെട്ടിട്ടുള്ള ചില കൈമുദ്രകളെല്ലാം വശമാക്കുകയും ചില നിലഭേദങ്ങളുംമററും സ്വാധീനമാക്കുകയും കടാക്ഷം, ഉന്മീലനിമീലനങ്ങൾ, മിഴിച്ചുനോട്ടം, മന്ദഹാസം, ഭ്രൂഭംഗം ഇവയും, മററുപലതും പരിശീലിക്കുകയും അവർ ചെയ്യേണ്ടതായുണ്ട്. രംഗത്തെപ്പററിയാണെങ്കിൽ അപൂർവ്വം ചില സന്ദർഭങ്ങൾ ഒഴിച്ചു് അതു മിക്കവാറും വെറും തറയിൽ നാലുകാലിന്മേലുള്ള ഒരു പന്തൽമാത്രമാണ്. രാജാക്കന്മാരുടെയും, നാടുവാഴികളുടേയും കൊട്ടാരത്തിലും, വലിയ ക്ഷേത്രങ്ങളിലും ആട്ടപ്പന്തൽ എന്നു പേരുള്ള ഒരു പ്രത്യേകകെട്ടിടംതന്നെ സ്ഥിരമായുണ്ട്. എന്നാൽ ഇവിടെത്തന്നേയും നടന്മാക്കു നാടകവേദിയൊ, കാണികൾക്കു് ഇരിപ്പിടങ്ങളൊ ഉണ്ടാക്കിയിട്ടില്ല. അവരെല്ലാവരും തറയിൽ പായുവിരിച്ചു അതിലൊ, അല്ലെങ്കിൽ വെറും തറയിലൊ ഇരുന്നുകൊള്ളണം. നാടകവേദിയെ അലങ്കരിക്കുകയൊ, രംഗഭേദങ്ങൾക്കനുരൂപമായ ചമൽക്കാരങ്ങൾ ചെയ്യുകയൊ ചെയ്യുന്നപതിവില്ല. കൊട്ടാരവും കാടും, പോക്കളവും എന്നുവേണ്ട സ്വർഗ്ഗവും നരകവുംകൂടി കാണികൾക്കു കാഴ്ചയിൽ ഒന്നുതന്നെയാണ്. അരങ്ങത്തു യവനികയ്ക്കു പകരം, തൂക്കിയിടാതെ രണ്ടററത്തും രണ്ടാളുകൾ പിടിച്ചുകൊണ്ടുനില്ക്കുന്ന തിരശ്ശീലയാണ് ഉപയോഗപ്പെടുത്തുന്നതു്. ഒരുവേഷം രംഗത്തു പ്രവേശിക്കുമ്പോൾ തിരശ്ശീലയുടെ ഒരററം പിടിക്കുന്നവൻ അതിനെ ഒരുവശത്തേക്കാണ്, നേരെ മുകളിലേക്കല്ല, നീക്കുന്നതു്. മരക്കാലിന്മേലുള്ള ഒരു വലിയ ഓട്ടുവിളക്കും ഒന്നോ രണ്ടോ പീഠങ്ങളും, ചിലപ്പോൾ കമഴ്ത്തിയിട്ട ഒരു ഉരലുംകൂടിയായാൽ അരങ്ങത്തുവേണ്ട ഉപകരണങ്ങളും, സാമഗ്രികളും പൂർണ്ണമായി. സംഗീതസാമഗ്രികളും കഥകളിയുടെ സാധാരണ സ്വഭാവത്തിനു യോജിച്ചതരത്തിലുള്ളവയാണ്. ഇവ ശ്രോതാക്കളെ രസിപ്പിക്കുന്നതിനല്ല ഭ്രമിപ്പിക്കുന്നതിനാണ് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്നു തോന്നുന്നു. ചെണ്ടയുടെ കഠോരധ്വനിയും, മദ്ദളത്തിൻെറ ഝങ്കാരസ്വനവും, ചേങ്കിലയുടേയും ഇലത്താളത്തിൻേറയും കിലുകിലാരവവുംകൂടി ചേരുമ്പോൾ, സാധാരണ കഥകളികാണുവാൻ പോകുന്നവരിൽ ഒരുദ്വേഗജനകവും, ചിലപ്പോൾ വശ്യവുമായ ഒരു ശക്തി ജനിപ്പിക്കുന്നതിനിടയുണ്ട്. ഇതിനോടുകൂടി വാക്കുകളേയും, അക്ഷരങ്ങളേയും എത്രത്തോളം കഴിവുണ്ടോ, അത്രത്തോളം വലിച്ചുനീട്ടി പാടിക്കൊണ്ടു പുറകിൽ നില്ക്കുന്ന ഭാഗവതരുടെ അത്യുച്ചത്തിലുള്ള ശബ്ദവുംകൂട്ടിച്ചേത്താൽ അരങ്ങത്തുള്ള സംഗീതത്തിൻെറ സാമാന്യേന വിശദമായ

ള്ള ഒരു രൂപം കിട്ടുന്നതാണ്. നടന്മാരുടെ നേപഥ്യവിധാനങ്ങളും മ
ററും ഇതരചടങ്ങുകളോടനുയോജ്യമായിട്ടുള്ളവതന്നെയാണ്. ദീഘകേശ
ങ്ങളോടുകൂടി വലിയ കിരീടങ്ങളും നടൻ പ്രതിനിധീകരിക്കുന്ന പാത്രത്തി
നനുസരണമായിട്ടു പച്ചയൊ, ചുവപ്പൊ, കറുപ്പൊ, മഞ്ഞയൊ ആയ ചാ
യങ്ങൾ തേച്ച മുഖങ്ങളും, ചിലസന്ദർഭങ്ങളിൽ നീണ്ടതാടിയും, മിന്നുന്ന
ഉരോവേഷ്ടനവും, അംഗദവലയങ്ങളും, നിറച്ചുവീർപ്പിച്ച കുറുങ്കുപ്പായവും,
മുട്ടോളമെത്തുന്ന വസ്ത്രവും, മഞ്ജീരങ്ങളും, കൈവിരലിലുള്ള വെള്ളിനഖ
ങ്ങളും, കഥാപാത്രത്തിനു ചിലപ്പോൾ ഗംഭീരവും, ചിലപ്പോൾ ഭയാനക
വും, മററവസരങ്ങളിൽ ഹാസ്യജനകവും, ആയ ഒരു ഭാവത്തെ നല്കുന്നു.
സാധാരണ സ്ത്രീവേഷക്കാർക്കും, താപസന്മാർക്കും മുഖത്തു ചായം തേക്കാറി
ല്ല. അവരുടെ വസ്ത്രധാരണംതന്നേയും ആഡംബരരഹിതവും, അകൃത്രിമ
വുമായിട്ടുള്ളതാണ്. ശ്രോതാക്കൾക്ക് അവ്യക്തമായി ഭവിക്കത്തക്കവിധ
ത്തിൽ വാക്കുകളെ വലിച്ചുനീട്ടിയും, കഴിയുന്നിടത്തോളം ഉച്ചത്തിലും ഉച്ച
രിക്കപ്പെടുന്നതും, പാത്രത്തിൻെറ സ്വഭാവം, ഭാവം ഇവയെ വിവരിക്കുന്ന
തുമായ ഒരു ശ്ലോകത്താലാണ് എല്ലാക്കഥാപാത്രങ്ങളും രംഗത്തിൽ അവ
തരിപ്പിക്കപ്പെടുന്നതു്. ശ്ലോകാവസാനത്തിൽ ഒരു വലിയ വാദ്യമേളത്തോടു
കൂടി തിരശ്ശീലമാററി, നടൻ രംഗത്തു നൃത്തവിശേഷങ്ങൾ തുടങ്ങുകയായി.
വാദ്യാവസാനത്തിൽ ഈ നൃത്തവും അവസാനിക്കുന്നു. അഭിനയവും, നൃത്ത
നവും കൂടിച്ചേർന്ന ഒന്നാണു കഥകളിയെന്ന് ഇവിടെ പ്രസ്താവിക്കേണ്ടിയിരി
ക്കുന്നു. കാണികളെ വിനോദിപ്പിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണ്
ഈ കൗശലം പ്രയോഗിച്ചിരിക്കുന്നതെങ്കിലും, അതു നടൻ പ്രതിനിധീകരി
ക്കുന്ന പാത്രത്തിൻെറ ഗൗരവത്തിനും, മഹത്വത്തിനും ഹാനികരമല്ലയൊ
എന്ന് എനിക്കു ശങ്കയുണ്ട്. രമ്യതയല്ല എന്നാൽ രൂക്ഷതയാണ് ഈ
അംഗവിക്ഷേപങ്ങൾക്കുള്ള സ്വഭാവവിശേഷത. എന്നുതന്നെയല്ല അവ
കൊണ്ടുദ്ദേശിക്കപ്പെടുന്ന ഫലം സിദ്ധിക്കുന്നതുമില്ല.

കഥകളിയുടെ മറെറാരു വിശേഷം നടന്മാർ ഒരക്ഷരംപോലും
സംസാരിക്കുന്നില്ലെന്നുള്ളതാണ്. അവർ എപ്പോഴെങ്കിലും വാതുറക്കുന്നു
വെങ്കിൽ അതു സംസാരിക്കുന്നതിനല്ല. പ്രത്യുത ഗജ്ജിക്കുന്നതിനൊ അ
വരുടെ വളഞ്ഞ ദംഷ്ട്രകളെ പ്രദശിപ്പിക്കുന്നതിനൊ മാത്രമാണ്. എന്നാൽ
ഇതുതന്നേയും ചില ഭയങ്കരന്മാരും മൂർഖന്മാരുമായവരുടെ വിഷയത്തിൽ
മാത്രമെയുള്ളൂ. ഉദ്ദിഷ്ടങ്ങളായ അത്ഥങ്ങളെ ശരിയായി സൂചിപ്പിക്കത്തക്ക
വിധം നിമ്മിക്കപ്പെട്ടിട്ടുള്ള കൈമുദ്രകളെക്കൊണ്ടാണു നടന്മാർ എല്ലാ
സല്ലാപങ്ങളേയും, ഭാഷണങ്ങളേയും, ആത്മഗതപ്രകടനങ്ങളേയും നിവ്വഹി
ക്കുന്നതു്. വാസ്തവത്തിൽ സംഭാഷണം അഥവാ ഗാനം നടത്തുന്നതു മുഴ

വൻ ഭാഗവതർതന്നെയാണ്. ഭാഗവതർ പാടുമ്പോൾ ഓരോവാക്കും ആംഗ്യഭാഷയിലേക്കു വിവർത്തനം ചെയ്യപ്പെടുന്നുവെന്നുവേണം പറവാൻ. തൽഫലമായി രംഗത്തിൽ അഭിനീതമായ കഥാഗതിയെ അനുഗമിക്കുന്നതിന് ആംഗ്യകലാരഹസ്യങ്ങളിൽ സുപരിചിതന്മാരായവർക്കുമാത്രമെ സാധിക്കുകയുള്ളു. ശ്ലോകങ്ങളിലും, പദങ്ങളിലും പ്രയോഗിച്ചിട്ടുള്ള സംസ്കൃതപദങ്ങളുടെ ബാഹുല്യവും, പദങ്ങളേയും, പദാംശങ്ങളേയും ഭാഗവതർ വലിച്ചുനീട്ടുന്ന സമ്പ്രദായവും, ഇടയ്ക്കുണ്ടാകുന്ന ഉച്ചൈസ്തരമായ ചെണ്ടകൊട്ടും, നടന്മാർ ഉപയോഗിക്കുന്ന സുജ്ഞേയങ്ങളല്ലാത്ത കൈമുദ്രകളും എല്ലാം ഒരു സാധാരണ കാഴ്ചക്കാരനു തന്റെ മുമ്പിൽ നടക്കുന്നതെന്തെന്നു മനസ്സിലാക്കുവാൻ അസാദ്ധ്യമാക്കിത്തീർക്കുന്നു. എന്നാൽ ഈ മുദ്രമുറകളെ പൂർണ്ണമായി മനസ്സിലാക്കിയിട്ടുള്ള കാണികൾ കഥയെ അത്യാസക്തിയോടെ അനുഗമിക്കുകയും, തങ്ങളെക്കാൾ അജ്ഞന്മാരായ തങ്ങളുടെ സഹോദരന്മാർക്കു പരിഭാഷകന്മാരായി സഹായിക്കുകയും ചെയ്യുന്നു. എന്നാൽ കാണികളിൽ ഭൂരിഭാഗവും, നടന്മാരുടെ വേഷവിശേഷങ്ങൾ, ഉദ്വേഗജനകമായ വാദ്യം, ഭാഗവതരുടെ അത്യുച്ചത്തിലുള്ള ഗാനം ഇവ അവശ്യമുളവാക്കുന്ന നേരംപോക്കു, തമാശയുംകൊണ്ടുതന്നെ തൃപ്തിപ്പെടുന്നു. ഇവയുടെ സംയുക്തസമ്മേളനം ശ്രോതാക്കൾക്ക്—അവരുടെ രസത്തിനല്ല—ജാഗരൂകത ഉണ്ടാക്കുകയും, പക്ഷെ അടുത്തെങ്ങാനുമുള്ള നിദ്രോപഷികങ്ങളായ നിദ്രാധീനന്മാരെ ഉണർത്തുകയും ചെയ്യുന്നു. നിദ്രാവശഗനെ ഉണർത്തി ജാഗരൂകനാക്കുന്നതിനു ചെണ്ടയുടെ ഒററ ശബ്ദം മാത്രം തികച്ചും പര്യാപ്തമാകും.

ഓരോ നടനും തനിക്കു നിശ്ചയിക്കപ്പെട്ടിട്ടുള്ള ഭാഗത്തെ രംഗത്തിൽ കഥനം ചെയ്യുന്നതിനെ സംബന്ധിച്ചുള്ള നിരോധനത്തിന്റെ ഔചിത്യത്തെക്കുറിച്ച് അന്വേഷിക്കുന്നതു രസാവഹമായിരിക്കും. നടന്മാർ അഭിനയിക്കുകമാത്രമല്ല രംഗത്തിൽ നൃത്തം ചെയ്യുകകൂടി വേണ്ടിയിരിക്കുന്നതുകൊണ്ട് അവർ എളുപ്പം ക്ഷീണിക്കുമെന്നും, തൽഫലമായി തങ്ങൾക്കുള്ള കഥാഭാഗങ്ങളെ പാടുന്നതിനുവേണ്ട കൂടുതൽശ്രമം ചെയ്യുന്നതിന് അശക്തന്മാരായി ഭവിക്കുമെന്നുമാണു സാധാരണ പറഞ്ഞുവരുന്ന ഒരു കാരണം. കുറച്ചുകൂടി തൃപ്തികരമായ മറെറാരു സമാധാനം സല്ലാപങ്ങളും മററും വിവിധങ്ങളായ രാഗങ്ങൾക്കൊപ്പിച്ചു രചിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് ഓരോ നടനും അതിലേക്കു വേണ്ട സംഗീതജ്ഞാനം സമ്പാദിക്കുവാൻ സാധ്യമല്ല എന്നും, ഒരു കഥയിലൊ പലതിലുമൊ പല പാത്രങ്ങളേയും പ്രതിനിധീകരിക്കേണ്ടുന്ന ഒരു നടൻ ഓരോകഥയിലും അവനു നിശ്ചയിക്കപ്പെട്ടിട്ടുള്ള എല്ലാഭാഗങ്ങളേയും ഹൃദിസ്ഥമാക്കുക എന്നുള്ളതു സുസാധ്യമല്ലെന്നും ആകുന്നു. പാടേണ്ട ചുമതലയെ ഭാഗവതരേയും അഭിനയിക്കേണ്ടതും നൃത്തം ചെയ്യേണ്ടതുമായ ചുമതലയെ നടന്മാരേയും ഭരമേ

ല്പിക്കുക എന്നു മുമ്പു പ്രസ്താവിച്ചിട്ടുള്ള വ്യവസ്ഥകൊണ്ടു ഈ ദുഘ്ഘടം പരിഹരിക്കപ്പെട്ടിരിക്കുന്നു. ഈ ഉപായം ഫലവത്തൊ വിഹിതമൊ ആയിട്ടുള്ള ഒന്നല്ല. എന്തെന്നാൽ ശബ്ദവൈവിദ്ധ്യംകൊണ്ടുണ്ടാകാവുന്ന ശ്രുതിസുഖം ഇതുനിമിത്തം നഷ്ടപ്പെടുന്നു. ഈ വ്യവസ്ഥ കഥകളിക്കു് ആപാദചൂഡം ഒരു കൃത്രിമസ്വഭാവത്തെപ്രദാനം ചെയ്യുകയും ചെയ്യുന്നു. തൽഫലമായി ഇതു് ഊമനാട്ടം എന്നആക്ഷേപത്തിനു പാത്രീഭവിച്ചിരിക്കുന്നു.

# പുസ്തകാഭിപ്രായം.

## ഖണ്ഡകഥാപ്രസ്ഥാനം.

ഗ്രന്ഥകൎത്താ:— എം. പി. പോാം, എം. എ.

തൃശ്ശിവപേരൂർ.

"നോവൽ സാഹിത്യ"ത്തിന്റെ കൎത്താവായ ശ്രീമാൻ എം. പി. പാളിന്റെ തൂലികയിൽനിന്നു പുറപ്പെട്ട മറെറാരു ലക്ഷണഗ്രന്ഥമാണു ഖണ്ഡകഥാപ്രസ്ഥാനം. ജീവിതക്ലേശം വൎദ്ധിച്ചുവരുന്ന ഇക്കാലത്തു വലിയ നോവലുകളും മഹാകാവ്യങ്ങളും വായിച്ചുരസിക്കത്തക്ക സൗകൎയ്യം അധികംപേൎക്കും ഇല്ലാതെയാണു് ഇരിക്കുന്നതു്. ഖണ്ഡകാവ്യങ്ങൾക്കും ചെറുകഥകൾക്കുമാണു് അധികം പ്രചാരം. അതിനാൽ പ്രസ്തുത പുസ്തകത്തിന്റെ പ്രസിദ്ധീകരണം കാലോചിതമായിട്ടുണ്ടെന്നുവേണം പറവാൻ. ഇതിൽ പ്രാരംഭംകൂടാതെ വിഷയാദാനം, കഥാബീജം, കഥാരൂപണം, ആഖ്യാനരീതികൾ, പാത്രവിധാനം, സംഭാഷണം, തലക്കെട്ട് എന്നിങ്ങിനെ ഏഴു വിഷയങ്ങളെപ്പററിയാണു പ്രതിപാദിച്ചിരിക്കുന്നതു്. പ്രതിപാദനരീതി ശാസ്ത്രീയമായിരിക്കണമെന്നുള്ള കാൎയ്യത്തിൽ ഗ്രന്ഥകാരൻ അത്ര മനസ്സുവെച്ചിട്ടുണ്ടെന്നു തോന്നുന്നില്ല.

അമേരിക്കയിൽ നിന്നാണു ചെറുകഥ എന്ന സാഹിത്യവിഭാഗം പുറപ്പെട്ടതെന്നുള്ളകാൎയ്യത്തിൽ ഞങ്ങൾ ഗ്രന്ഥകാരനോടു യോജിക്കുന്നില്ല. മറെറല്ലാവിധ കഥകളുടെ എന്നപോലെ ചെറുകഥകളുടേയും ഉത്ഭവസ്ഥാ

നം ഭാരതഖണ്ഡമാണെന്നാണ ഞങ്ങൾ മനസ്സിലാക്കീട്ടുള്ളതു്. പക്ഷെ ഇവിടെ നടപ്പുള്ള ചെറുകഥകളൊന്നും അച്ചടിക്കപ്പെട്ടിട്ടില്ലെന്നുള്ളതു വാസ്തവംതന്നെ. ചാക്യാന്മാർ പുരുഷാത്ഥം പറയുമ്പോൾ ഓരോ സംഗതികളെ ദൃഷ്ടാന്തപ്പെടുത്തുന്നതിന്ന് ഉപയോഗിച്ചുവരുന്ന കഥകളുടെ സ്വാരസ്യം കേട്ടവൎക്കമാത്രമെ അറിവാൻ തരമുള്ളു. 'ഒമ്മിണിഅമ്മയുടെ ഉലക്കപ്പൂജ' എന്നൊരു കഥ ഒരു മാസികയിൽ പ്രസിദ്ധപ്പെടുത്തിക്കാണുകയുണ്ടായി. ഇതു് ചാക്യാന്മാർ പറഞ്ഞുവരുന്ന ഒരു കഥയാണ്. പക്ഷെ അവരുടെ ഫലിതം അതിൽ പ്രകാശിക്കുന്നില്ലെന്നു മാത്രമേയുള്ളു. വിരുതൻ ശങ്കു എന്ന നോവൽ ഇട്ട്യാററാണൻെറ കഥയെ അടിസ്ഥാനപ്പെടുത്തി എഴുതിയതാണ്. കുഞ്ചൻനമ്പ്യാർ ഇന്നു ജീവിച്ചിരിപ്പുണ്ടെങ്കിൽ അദ്ദേഹം ചെറുകഥാകാരന്മാരിൽ അദ്വിതീയനാകുമായിരുന്നു എന്നുള്ളതു് അദ്ദേഹത്തിൻെറ തുള്ളക്കഥകളിലെ ഉപകഥകൾ തെളിയിക്കുന്നുണ്ട്. പരേതനായ കുഞ്ഞിക്കുട്ടൻതമ്പുരാൻ 'നല്ല ഭാഷ' പ്രസിദ്ധപ്പെടുത്തിയ കാലത്തു ചെറുകഥകൾക്ക് അത്ര പ്രചാരമുണ്ടായിരുന്നുവൊ എന്നു സംശയമാണ്. കുററാന്വേഷണകഥകളെപ്പററി അക്കാലത്തു് അദ്ദേഹം കേൾക്കപോലും ഉണ്ടായിട്ടില്ല പക്ഷെ 'നല്ല ഭാഷ' ഒരു കുററാന്വേഷണകഥയാണ്. ഇങ്ങിനെ നോക്കുമ്പോൾ ഏതുജാതികഥകളുടേയും ഉത്ഭവം ഇവിടെയാണെന്നു കാണാം.

മി: പാൾ ഇംഗ്ലീഷിലുള്ള കഥകളെയാണ മാതൃകകളായി കല്പിച്ചിട്ടുള്ളതു്. അതിനാൽ അഭിപ്രായവ്യത്യാസത്തിനിടയുള്ള പല സംഗതികളും ഇതിലുണ്ട്. ഗ്രന്ഥകാരൻ ചെറുകഥ എന്താണെന്നതന്നെ വിവരിച്ചിട്ടില്ല. അതു സാദ്ധ്യമല്ലത്രെ. ചെറുകഥയെ ചെറിയ നോവൽ എന്നു പറവാൻ പാടില്ലെന്നാണ് അദ്ദേഹം പറയുന്നതു്. അങ്ങിനെ പറയുന്നതിൽ എന്തൊരു വൈഷമ്യമാണുള്ളതെന്നു ഞങ്ങൾക്കു മനസ്സിലാകുന്നില്ല. ഒരു നോവൽ കത്താവിനുള്ള സ്വാതന്ത്ര്യം ഒരു ചെറുകഥാകാരനില്ലെന്നുള്ളതു വാസ്തവംതന്നെ. പക്ഷെ ഒരു നോവലിനു വേണ്ട പ്രധാനഗുണങ്ങളെല്ലാം ചെറുകഥയ്ക്കും വേണ്ടതാണ്. ഇതിൽ ഭ്രതരായർ ഒരു ചെറുകഥയായിട്ടാണ് ആദ്യം പ്രത്യക്ഷപ്പെട്ടതു്. ഇതിൽനിന്ന് ഒരു നോവലിൻെറ സംഗ്രഹം ചെറുകഥയാകുമെന്നത്ഥമില്ല മേഘസന്ദേശം ഒരു ചെറുമഹാകാവ്യമല്ലെങ്കിലും ഒരു കാവ്യമാണെന്ന് ആരും സമ്മതിക്കാതിരിക്കയില്ല. അതുപോലെ 'മേൽവിലാസം മാറി' എന്നതു് ഒരു നോവലല്ലെങ്കിലും ഒരു നോവൽ—അല്ലെങ്കിൽ ഒരു ചെറുകഥ—ആണെന്നു പറയുന്നതിൽ അബദ്ധമൊന്നുമില്ല. ഏതുവിധമായാലും ഒരു ലക്ഷണഗ്രന്ഥമായി സങ്കല്പിച്ചിട്ടുള്ള ഈ ഖണ്ഡകഥാപ്രസ്ഥാനത്തിൽ ചെറുകഥയെതന്നെ വിവരിക്കാത്തതു് വലിയ ന്യൂനതതന്നെ. അതിനാൽഈ ഇനത്തിൽ എന്തൊക്കെ

യാണ് ഉൾപ്പെടുക എന്നു വായനക്കാക്ക് അറിവാൻ പ്രയാസമായിരിക്കു ന്നു. ഗ്രന്ഥകാരൻെറ അഭിപ്രായത്തിൽ 'ഒരു മുതലനായാട്ട്' ഒരു ചെറുക ഥയാണ്. എന്നാൽ അതു് ഒരു സംഭവവൎണ്ണനയായിട്ടേ അധികം പേരും മനസ്സിലാക്കീട്ടുള്ളു. മലയാളത്തിൽ നടപ്പുള്ള പല ചെറുകഥകളേയും ഗ്ര ന്ഥകാരൻ വിമൎശിക്കുകയും അവയിലെ ന്യൂനതകൾ ചൂണ്ടിക്കാണിക്കയും ചെയ്തിട്ടുണ്ട്. എങ്കിലും മിക്കകഥകൾക്കുമുള്ള ഒരു പ്രധാന ന്യൂനതയെ അദ്ദേഹം വിസ്മരിച്ചിട്ടുണ്ട്. ഇവ അധികവും ഇംഗ്ലീഷുകഥകളുടെ അനു കരണമാണ്. ഇംഗ്ലണ്ടിലും മററും നടക്കാവുന്ന സംഭവങ്ങളെ മലയാളത്തി ലേക്കു പകൎത്തുന്നതുകൊണ്ടു പല അബദ്ധങ്ങളും വന്നുചേരുന്നുണ്ട്. കു ഞ്ചൻനമ്പ്യാർ ഹസ്തിനപുരത്തെയും നിഷധരാജ്യത്തേയും മലയാളമാക്കിയ തുകൊണ്ട് അദ്ദേഹത്തിൻെറ കാവ്യങ്ങൾക്ക് ആസ്വാദ്യത അധികമാകു ന്നതേയുള്ളു. എന്നാൽ മലയാളത്തെ ഇംഗ്ലണ്ടൊ അമേരിക്കയൊ ആക്കു ന്ന ചെറുകഥാകാരൻെറ കൃതികൾ വായിക്കുമ്പോൾ വായനക്കാർ നെററി ചുളിച്ചാൽ അവരെ കുററം പറവാനില്ല. ഇംഗ്ലീഷുകഥകളുടെ അനുകര ണമല്ലാത്ത ചില കഥകൾ മലയാളത്തിലുള്ളതു മി: പാഠം വായിച്ചിട്ടുള്ള തായി തോന്നുന്നില്ല. അമ്പാടി നാരായണപ്പൊതുവാളുടെ 'അത്താഴം കഴി ച്ച പട്ടേരി', 'പോത്തിൻപുറത്തു കഴു', 'എട്ടേടായ കഥ', 'എൻെറ ആദ്യ ത്തെ ലേഖനം' മുതലായവ ഒന്നാംതരം ചെറുകഥകളാണ്. ശ്രീമാൻ നാ രായണപ്പൊതുവാളെപ്പോലെയുള്ള ചെറുകഥാകാരന്മാർ വേറെയും ഉണ്ട്. അവരുടെ കഥകൾകൂടി വായിച്ചിട്ട് ഈ ഗ്രന്ഥം എഴുതുന്നതായിരുന്നാൽ ഗ്രന്ഥകാരന് ഇംഗ്ലീഷുകഥകളെ മാത്രം മാതൃകകളാക്കേണ്ടിവരികയില്ലാ യിരുന്നു.

ഗ്രന്ഥകാരൻ ഒരുദിക്കിൽ ഇങ്ങിനെ പറയുന്നു. "വായനക്കാക്ക് ചെറുകഥാപാത്രത്തോടു പരിചയപ്പെടുവാൻ ഒരുമണിക്കൂർമാത്രമെ സമയ മുള്ളു. ഈ ഒരു മണിക്കൂറിനുള്ളിൽ ഒരാളെപ്പററി നമുക്കെന്തറിവാൻ സാ ധിക്കും?"—പക്ഷെ, അവിടുന്ന് ഒരേടുമറിച്ചാൽ കാണുന്നതു് ഇപ്രകാരമാ ണ്. "ഇവ്വണ്ണം വ്യത്യാസംസംഭവിക്കുന്ന പാത്രങ്ങളാണു ചെറുകഥയിൽ പ്രകാശിക്കപ്പെടേണ്ടതു്. വ്യത്യാസം സംഭവിക്കുന്നില്ലെങ്കിൽ പാത്രസ്വഭാ വത്തിനു വളൎച്ചയാകട്ടെ, വായനക്കാക്കു ജിജ്ഞാസയാകട്ടെ ഉണ്ടാകയില്ല." ഒരുമണിക്കൂറിനുള്ളിൽ ഒരു പാത്രത്തിൻെറ സ്വഭാവം കൂലങ്കഷമായി പ ഠനം ചെയ്യാൻ നമുക്കു നിവ്വാഹമില്ലെങ്കിൽ സ്വഭാവത്തിനു വ്യതിയാനം സംഭവിക്കുന്ന പാത്രങ്ങളെ ചെറുകഥയിൽകൊണ്ടുവന്നു ഫലിപ്പിക്കുന്നതെ ങ്ങിനെയാണെന്നു മനസ്സിലാകുന്നില്ല.

'കഥാകാരന്മാർ സൌന്ദൎയ്യത്തെ ഇതുകാൎയ്യമായി ആശ്രയിക്കുന്നതു് സ്വഭാവം പ്രകാശിപ്പിച്ച ചമല്ക്കാരം ഉളവാക്കുന്നതിൽ അവൎക്കുള്ള അസാ

മത്സ്യംകൊണ്ടാണെന്നാണ വിചാരിക്കേണ്ടതു് എന്നു ഗ്രന്ഥകാരൻ പറഞ്ഞിട്ടുള്ളതു സമത്ഥന്മാരായ ചില കഥാകാരന്മാരെ പരോക്ഷമായി പുഛിക്കയാണെന്നു പറയാതെ തരമില്ല. ശൃംഗാരരസപ്രധാനമായ കഥകളിൽ സൌന്ദൎയ്യവൎണ്ണനം ഒരിക്കലും അപ്രകൃതമല്ല. അതുപോലെ ഹാസ്യരസപ്രധാനമായ കഥകളിൽ രസപുഷ്ടിക്കു ചിലരുടെ ആകൃതിവൎണ്ണനം അത്യാവശ്യമാണ്. അതല്ലെങ്കിൽ 'പേരിൻെറ ധ്വനി പാട്ടുള്ളിടത്തോളം സ്വഭാവദ്യോതകമായിരിക്കണ'മെന്നു പറയുന്നതിൻെറ താല്പൎയ്യം എന്താണ്? കോതക്കും ആത്മഹത്തിക്കും തമ്മിൽ പൊരുത്തമില്ലത്രെ. എന്തുകൊണ്ട്? ബ്രൂട്ടസ്, കേററാ മുതലായ മഹാന്മാരെക്കൊണ്ടല്ലാതെ കോതയെക്കൊണ്ടൊ ചീരുവിനെക്കൊണ്ടൊ അതുപോലെ പേരുള്ള മററുള്ളവരെക്കൊണ്ടൊ ആത്മഹത്തി ചെയ്യിക്കാത്തതു കഥാകാരൻെറ അശക്തതയല്ലെന്ന് എന്തുകൊണ്ടു പറഞ്ഞുകൂട? ചുരുക്കിപറയുന്നതായാൽ ഗ്രന്ഥകാരൻ മലയാളത്തിലുള്ള ചില ചെറുകഥകളെ ഇംഗ്ലീഷുകഥകളോടു താരതമ്യപ്പെടുത്തുകയും ഇംഗ്ലീഷുകഥകളെ അനുകരിക്കാത്തേടത്തോളം കഥാകാരന്മാർ കുററക്കാരാണെന്നു വിധികല്പിക്കുകയുമാണ ചെയ്തിരിക്കുന്നതു്. ചെറുകഥകളുടെ സാമാന്യലക്ഷണങ്ങൾ വിവരിക്കയും ദൃഷ്ടാന്തങ്ങൾമൂലം അവയെ വിശദമാക്കുകയും ഇപ്പോഴത്തെ ചെറുകഥകളിലുള്ള ലക്ഷണവൈകല്യങ്ങൾ ചൂണ്ടിക്കാണിക്കുകയും ചെയ്തിരുന്നെങ്കിൽ ഈ ഗ്രന്ഥം കുറെക്കൂടി ഉപയോഗപ്രദമാകുമായിരുന്നു. അതിനാൽ ഇതിൽനിന്നു വിലഭയറിയ പല സംഗതികൾ ഗ്രഹിക്കാനുണ്ടെങ്കിലും ഒരു ലക്ഷണഗ്രന്ഥമെന്ന നിലയിൽ ഇതു് അപൂൎണ്ണമായിരിക്കുന്നതേയുള്ളു.



# മഹദ്വാക്യങ്ങൾ.

## മുഖസ്തുതി.

1. മുഖസ്തുതിക്കാർ അധമശത്രുക്കളാണ്. ടാസിട്ടസ്.
2. രാജാക്കന്മാരുടെ ഹൃദയവൎത്തികളായ ശത്രുക്കൾ മുഖസ്തുതിക്കാരാണ്. സൌത്.
3. വഞ്ചനയും മുഖസ്തുതിയും രക്തസംബന്ധികളാണ്. എബ്രഹാം ലിങ്കൻ.

4. ദുർഗ്ഗുണങ്ങളുടെ പരിചാരിക മുഖസ്തുതിയാണ്. സിസറൊ.
5. ദുർഗ്ഗുണത്തെ വളൎത്തുന്ന മാതാവു മുഖസ്തുതിയത്രെ. ടക്കർമാൻ.
6. മുഖസ്തുതികേട്ടു മയങ്ങിയവൻ ആത്മപ്രശംസചെയ്യുന്നതിനു മടിക്കയില്ല. ജാൺസൺ.
7. മുഖസ്തുതി മൂഢന്റെ നിഴലാണ്. സർ. തോമസ്ഓവർബറി.
8. മുഖസ്തുതി ക്ഷണസാധ്യമെങ്കിലും അഭിനന്ദനം അത്ര എളുപ്പമല്ല. റിച്ചർ.
9. മുഖസ്തുതിക്കാരുടെ സമ്മേളനസമയം പിശാചിനു വിരുന്നിനുള്ള അവസരമാണ്. ഡിഫൊ.
10. മുഖസ്തുതി ദാതാവിനേയും ഗ്രഹീതാവിനേയും അധഃപതിപ്പിക്കും. അതിനു രാജസേവനം ചെയ്വാനല്ലാതെ ജനക്ഷേമത്തെ ഉളവാക്കുവാൻ കഴിവില്ല. ബക്ക്.
11. മുഖസ്തുതിയും കള്ളനാണയവും ഒരുപോലെയാണ്. ഇവരണ്ടും സ്വീകൎത്താവിനെ നശിപ്പിക്കും. വോയിലസ്.
12. സ്വാൎത്ഥലോഭം മുഖസ്തുതിയുടെ പരമലക്ഷ്യമാണ്.



# തിരുവിതാംകൂറിലെ പാഠപുസ്തകങ്ങൾ.

(പി. ആർ. നീലകണ്ഠൻനായർ.)

ഇംഗ്ലീഷുപാഠശാലകളിൽ പഠിക്കുന്ന വിദ്യാൎത്ഥികൾക്കു മാതൃഭാഷാജ്ഞാനം കുറവായിട്ടേ കാണുന്നുള്ളു എന്നൊരപവാദം സാമാന്യമായി കേൾക്കാറുണ്ട്. ഇതു് അപ്പാടെ സത്യമെന്നുപറവാൻ തരമില്ല. ഭാഷാജ്ഞാനമുള്ളവരിൽ പലരും അതുകൊണ്ടു കൈകാൎയ്യം ചെയ്വാൻ സാധിക്കാത്തവണ്ണം ഇതരവ്യഗ്രതകൾക്കടിപ്പെട്ടവരായി കാണപ്പെടുന്നു. അങ്ങിനെയല്ലാത്തവർ ഭാഷാഭിമാനം നടിച്ചു പല സാഹസങ്ങളും ആടിക്കലാശിപ്പിക്കുന്നുമുണ്ട്. 'സമസ്യാപൂരണം' എന്ന തലവാചകത്തിൽ വന്ന ഒരു എഴുത്തു വായിച്ചപ്പോൾ, ഇങ്ങിനെ ഒരു പുരാണം ഉണ്ടോ എന്നു് ഒരു ഭാഷാഭിമാനി അന്വേഷിച്ചതായി കേട്ടിട്ടുണ്ട്. പൂരണം പുരാണമെന്നു വായിച്ചതിലല്ല, സമസ്യ എന്നൊന്നു കേട്ടിട്ടില്ലാത്തവനെന്നു തെളിയിച്ചതിലാണു ഭാഷാഭിമാനം പ്രസ്ഫുടമായി കാണപ്പെടുന്നതു്. കേരളീയരായ ഒരു പ

രിഷത്തു് ഒന്നോടെ ആരാധിക്കുന്ന ഒരു പത്രഗ്രന്ഥത്തിന്റെ ആധിപത്യം ഈ മാന്യൻ കൈയ്യേററ പണ്ഡിതമ്മന്യതയോ, ഏല്പിച്ച നിരുത്തരവാദിത്വമോ സാഷ്ടാംഗപ്രണാമത്തിന് അൎഹമായിരിക്കുന്നതു്?

ഇതങ്ങിനെയിരിക്കട്ടെ. ഒട്ടേറെനാളായി മാതൃഭാഷയ്ക്കു പാഠപുസ്തകസമിതിയിൽ സ്ഥാനമില്ലാതെ കിടന്നിരുന്നു. ഇയിടെ ആ ദോഷം പരിഹരിക്കപ്പെട്ടു. ഇക്കൊല്ലം അനാരോഗ്യം, അനാശാസ്യം, ലഘുപോഷണം എന്നിങ്ങനെ ഗുണവിശിഷ്ടങ്ങളായ ഗ്രന്ഥങ്ങളുൾപ്പെടെ നാല്പത്തിരണ്ടു പുസ്തകങ്ങൾ ഇംഗ്ലീഷുപാഠശാലയിൽ മാതൃഭാഷാഭ്യസനത്തിനു തിരഞ്ഞെടുത്തിട്ടുണ്ടു്. ഒരു ഭാഷയിലും പ്രത്യേകപാണ്ഡിത്യമില്ലെന്നതന്നെയല്ല മലയാളഭാഷയോടു സൌഹാൎദ്ദമായി ഇടപഴകുവാൻകൂടി സംഗതിവന്നിട്ടില്ലാത്ത ഒരു മാന്യദേഹം താല്ക്കാലികങ്ങളായ ചില പ്രലോഭനങ്ങൾക്കും വശപ്പെട്ടപ്പോൾ പാഠപുസ്തകങ്ങൾ അവയുടെ പുറംകടലാസിനെ ആശ്രയിച്ചു നിൎണ്ണയിക്കപ്പെട്ടു. അതിനാൽ അവയുടെ സാധ്യകോടിക്കു് ഇടിവും സംഭവിച്ചു.

ആറാംഫാറത്തിൽ ഉത്തരരാമചരിതം, ബാലശിക്ഷണം എന്നു രണ്ടുഗദ്യപ്രബന്ധങ്ങളും കൎണ്ണഭൂഷണം, സാഹിത്യകൗമുദി എന്നു രണ്ടു പദ്യഗ്രന്ഥങ്ങളും നിശ്ചയിച്ചിരിക്കുന്നതിനുപുറമെ ഇന്ദിര എന്നൊരാഖ്യായികയും പാഠപുസ്തകമാക്കീട്ടുണ്ടു്. മധ്യമവ്യാകരണവും സാഹിത്യസാഹ്യവും രണ്ടു ശാസ്ത്രഗ്രന്ഥമാണു്. ഇങ്ങിനെ ഏഴുഗ്രന്ഥങ്ങളിൽ ആറെണ്ണം പഠിപ്പിച്ചുതീൎക്കേണ്ടതാണു്.

'ഹൌണീവൽ ഗൈൎവാണി' യേയും സ്വാധീനമാക്കി ഭാഷാസാഹിത്യകലയിൽ കുശലനായ ഒരു പണ്ഡിതവരേണ്യന്റെ 'കൎണ്ണഭൂഷണം' പാഠപുസ്തകനിൎണ്ണയിതാവിന്റെ കണ്ണു് ഓടിയിട്ടോ അടഞ്ഞിട്ടോ ടെക്സ്റ്റായിത്തീൎന്നതു് ആശാസ്യംതന്നെ. പക്ഷെ ഭാഷാസാഹിത്യത്തോടു് ഒട്ടകന്നിരുന്ന വിദ്യാൎത്ഥികൾക്കു് ഇതു് എത്രത്തോളം സുഖഗ്രഹണമെന്നേ സംശയമുള്ളു. പന്ത്രണ്ടു് അണ വില നിശ്ചയിച്ചു പ്രസിദ്ധംചെയ്തിരുന്ന ആ പുസ്തകത്തിനു ഗസററിൽ പതിനൊന്നു ചക്രം വിലയായതെങ്ങിനെ എന്നാലോചിക്കുമ്പോൾ ആ പരമാൎത്ഥംപോലും അറിവാൻ ഗ്രന്ഥത്തോടടുത്തു പരിചയിച്ചിട്ടല്ല പാഠപുസ്തകമാക്കിയതെന്നു തോന്നിപ്പോകും. അതോ പുസ്തകത്തിന്റെ മൂല്യനിൎണ്ണയത്തിൽ ഗ്രന്ഥത്തിലിട്ടിരിക്കുന്ന വില ന്യായരഹിതമെന്നു തോന്നിയിരിക്കുമോ? അങ്ങിനെയാണെങ്കിൽ പുതിയ സൎക്കുലർകൊണ്ടു പാഠപുസ്തകങ്ങളെ അടിച്ചുകയററുന്ന ഡിപ്പാൎട്ടുമെൻറു് എന്തുകൊണ്ടു മൗനംദീക്ഷിച്ചിരിക്കുന്നു. ഗ്രന്ഥാവസാനത്തിൽ ചേൎത്തിരിക്കുന്ന ടിപ്പണം മാത്രം, അൎത്ഥമാക്കിപ്പറയുന്ന പല മുൻഷിമാരും ഇന്നുണ്ടെന്നുള്ളതു വിസ്മരിക്കരുതു്.

അടുത്ത് പദ്യഗ്രന്ഥം സാഹിത്യകൗമുദിയാണ്. പതിനാറുപാഠങ്ങളും ഒരു ദീർഘമായ ആമുഖവും ഈ ഗ്രന്ഥത്തിലെ വിഷയങ്ങളാണ്. 'കവിതാഗുണനിരൂപണ' മെന്ന ആമുഖം എന്തെല്ലാമൊ പറഞ്ഞു വൃഥാ സ്ഥൗല്യം വരുത്തീട്ടുണ്ടെന്നല്ലാതെ വിദ്യാൎത്ഥികളുടെ ബോധകോടിയിൽ അതിന്നു ലബ്ധപ്രതിഷ്ഠയുണ്ടാകുമെന്നു തോന്നുന്നില്ല. "കുഞ്ഞു കരയുന്നതിലും, മയിൽ ആടുന്നതിലും, പക്ഷി ചിലയ്ക്കുന്നതിലും" കവിതയുണ്ടത്രെ. ചിന്താവിഷയമാക്കാതിരിക്കാൻ ഒരു പ്രമാണികൻെറ പേരും പറഞ്ഞിട്ടുണ്ട്. പഞ്ഞിയിൽ വസ്ത്രമുണ്ട്; മുത്തിൽ മാലയുണ്ട്, എന്നെല്ലാം പറയുന്നതിന്നു വല്ല അൎത്ഥവുമുണ്ടോ എന്നു സംശയിക്കുന്നു.

ഈ കൗമുദിയിൽ ഗുണനിരൂപണത്തിന് ആധാരമായി കാണിച്ചിട്ടുള്ള ഗ്രന്ഥവിഭാഗങ്ങളെ എടുത്തിരുന്നു എങ്കിൽ അതു വിദ്യാൎത്ഥികളുടെ ദൃഢബോധത്തിന്നു കുറച്ചുകൂടി പൎയ്യാപ്തമാകുമായിരുന്നു. മയൂരസന്ദേശത്തിൽ വിരഹിയായ നായകൻ പൂൎവ്വസുഖങ്ങളെ സ്മരിക്കുന്നതു ഹൃദ്യമായ ഒരു അനുഭാവമെങ്കിൽ ആ ഭാഗമല്ലെ ഉദ്ധരിച്ചുകാട്ടേണ്ടതു്. അതിന്നു പകരം 'കൊല്ലംകണ്ടാൽ' മതിയാകുമൊ?

സാഹിത്യശബ്ദം പദ്യപ്രബന്ധങ്ങളെ മാത്രമെ സ്പൎശിക്കയുള്ളു എന്നൊരു മിഥ്യാബോധം കുട്ടികളിൽ ഉണ്ടാകുവാൻ ഈ കൗമുദി ഇടകൊടുത്തതു നന്നായിട്ടില്ല. ചന്ദ്രനു കളങ്കം ഉള്ളതു നിലാവിലും ഉണ്ടായേക്കാം എന്നു ശങ്കിക്കാതിരിക്കാൻ പ്രാൎത്ഥിച്ചുകൊള്ളുന്നു.

ബാലശിക്ഷണം നല്ല മലയാളത്തിൽ കുട്ടികളുടെ ബോധപരിധിയെ അതിക്രമിക്കാതെ എഴുതിയ ഒരു ഗ്രന്ഥമാണ്. വിദ്യാൎത്ഥികളോട് ഇടപഴകുകയും വിദ്യാഭ്യാസചിന്തയിൽ ജീവിക്കുകയുംചെയ്യുന്ന ഒരാളുടെ ഗ്രന്ഥം ഇക്കൊല്ലത്തെ പാഠപുസ്തകപ്പട്ടികയിൽ പെട്ടതെങ്ങിനെ എന്നു പലരും സംശയിച്ചേക്കും. രാമകൃഷ്ണാസഹോദരന്മാർ പ്രകടനാധികൃതരായതു് അനന്തകൃഷ്ണയ്യൎക്ക് ആകർഷണീയമായിത്തീൎന്നു എന്നാണതിന്നുള്ള സമാധാനം.

ഉത്തരരാമചരിതം ഗദ്യവിവൎത്തനം നല്ല മലയാളത്തിൽ എഴുതീട്ടുള്ള ഒരു ഗ്രന്ഥമാണ്. പക്ഷെ അതിൻെറ മുദ്രണത്തിൽ കാണിച്ചിരിക്കുന്ന ദാരിദ്ര്യം വിദ്യാർത്ഥികൾക്കു മുഷിവുതോന്നിക്കുന്നതാണ്. അത്രതന്നെയല്ല, പൗരാണികമായ ഒരു പ്രശസ്തകാവ്യത്തെ മണ്ഡനപരമായോ ഖണ്ഡനപരമായോ വിമൎശിക്കുന്നതു് ഇക്കാലത്തെ രുചിക്കു യോജിച്ചതായിരിക്കും. ഉയൎന്നക്ലാസുകളിലെ വിദ്യാർത്ഥികളിൽ ആസ്തിക്യബുദ്ധി ഉളവാക്കണമെന്നു ഗ്രന്ഥകൎത്താവിന്നുദ്ദേശമുള്ളതു് അങ്ങിനെ ശ്രമിച്ചാൽമാത്രമെ ഫലപ്പെടുകയുള്ളു.

നാൺഡിടേയിൽഡ് എന്ന ഇനത്തിൽ ഇന്ദിര എന്നൊരാഖ്യായിക നിർണ്ണയിച്ചിട്ടുണ്ട്. മലയാളരാജ്യത്തിൽ ഖണ്ഡശഃ പ്രസിദ്ധംചെയ്തു സമാഹരിച്ചിട്ടുള്ള ഒരു നോവലാണിതു്. വർത്തമാനക്കടലാസുകളുടെ കാളം തികയ്ക്കുവാനൊ, വൈവിധ്യം വരുത്താനൊ ഈ പ്രസ്ഥാനം സ്വീകരിക്കാറുണ്ട്. ജനങ്ങൾക്കുള്ള അഭിനന്ദനവും വെളിപ്പെടുത്താമെന്നൊരു അഭിപ്രായവുമില്ലെന്നില്ല. പ്രായേണ മലയാളപത്രങ്ങളിൽ കാണുന്ന കഥകൾ (ആഖ്യായികകൾ) എഴുതിതീർന്നതിനുശേഷം പ്രസിദ്ധംചെയ്യുന്നവയല്ല. അപ്പഴപ്പോഴായി പത്രക്കാരുടെ ആവശ്യം പ്രമാണിച്ച് എഴുതി അയക്കുകയാണു സാധാരണ പതിവ്. അപ്പോൾ ബന്ധശൈഥില്യം, രസവിഛരിത്തി, ജീവിതവിമർശനത്തിൽ പരാജയം എന്നിങ്ങനെ പലതും വന്നേക്കും. ഈവിധത്തിൽ പ്രസിദ്ധംചെയ്യുന്ന ഗ്രന്ഥങ്ങളുടെ നഷ്ടപരിഹാരം വിദ്യാർത്ഥികളെ ലക്ഷ്യമാക്കി സാധിക്കുന്ന പാപകർമ്മം ഇനി എത്രനാൾ തുടരുമെന്നു കണ്ടുതന്നെ അറിയണം.

സാഹിത്യസാഹ്യം, മദ്ധ്യമവ്യാകരണം എന്നു രണ്ടു ഗ്രന്ഥങ്ങൾകൂടി ഈ ക്ലാസ്സിൽ പഠിപ്പിക്കേണ്ടതുണ്ട്. മനോരമ എന്നപേരിൽ ഒരു വ്യാകരണഗ്രന്ഥാവലി 'രാജ' ഗ്രസനം പ്രതീക്ഷിച്ചു നാലാധാരങ്ങൾ കടന്നിരിക്കുന്നു. അവയെക്കുറിച്ചുള്ള ഗുണദോഷചിന്തനം ആ ദിക്കിലിരുന്ന് ആകാമെന്നു വിചാരിക്കുന്നു.

നാളികേരപാകമായ കർണ്ണഭൂഷണവും "ത്രാഹിമാം ത്രാഹിമാം വിഷ്ണോ നമസ്തുതേ" "സർവ്വാപരാധം ക്ഷമസ്വ" 'അന്യഥാശരണം നാസ്തി' എന്നിത്യാദി പക്ഷാന്തരത്തിനു പാത്രീഭവിക്കുന്ന കുറെ പദ്യങ്ങൾ ചേർത്തു് ഒരു അയഞ്ഞ നിരൂപണത്തോടെ പ്രസിദ്ധം ചെയ്തു സാഹിത്യകൗമുദിയും തിക്തകംപോലെ ബാലന്മാർ വെറുക്കുന്ന സന്മാർഗ്ഗോപദേശങ്ങൾ അടങ്ങിയ ബാലശിക്ഷണവും വെറും പൗരാണികകഥമാത്രമുള്ള ഉത്തരരാമചരിതവും ആഖ്യായികകൊണ്ടു സിദ്ധിക്കേണ്ട സംസ്കാരങ്ങളിൽ തുലോം കുറവായ ഒരു നോവലും കൂടിയപ്പോൾ എണ്ണത്തിലും വണ്ണത്തിലും വിദ്യാർത്ഥികളുടെ ഗ്രഹണപടുതയെ പരാജയപ്പെടുത്തുമെന്നു തോന്നിപ്പോകുന്നു.

അടുത്തക്ലാസ്സിലേക്ക് ആകെ അഞ്ചുപുസ്തകങ്ങളിൽ രണ്ടെണ്ണം പദ്യവും രണ്ടെണ്ണം ഗദ്യവും ഒരെണ്ണം ശാസ്ത്രവും ആണ്. ഘോഷയാത്ര പി. കെ. നാരായണപിള്ള ബി. എ., ബി. എൽ. പ്രസാധനം ചെയ്തുകൊണ്ടും ശ്രീരാമവിലാസക്കാർ മുദ്രണം ചെയ്തുകൊണ്ടും നമ്പ്യാരുടെ ഗ്രന്ഥത്തിനു മാററുകൂടിയതുകൊണ്ടാണല്ലൊ വിദ്യാർത്ഥികളെ നിർബന്ധിച്ച് അതുതന്നെ വാങ്ങുവാൻ പ്രേരിപ്പിക്കുന്നതു്. നമ്പ്യാരുടെ തുള്ളക്കഥകൾ വേർതിരിച്ചും ഒന്നിച്ചും പ്രസിദ്ധീകരിച്ചിട്ടുണ്ട്. അവയിൽ ഒന്നു നിസ്സാരവിലയ്ക്കു വാങ്ങാവുന്നതുമാണ്. പി. കെ. യുടെ അഭിപ്രായമെന്നല്ല മററു

പലരുടേയും അഭിപ്രായമറിഞ്ഞും സ്വചിന്തയിൽ പുടംചെയ്തുമായ ജ്ഞാനം അധ്യാപകന്മാരിൽ ഉണ്ടെന്നു സങ്കല്പിക്കയെങ്കിലും ചെയ്തിട്ടുള്ള സ്ഥിതിക്കു കുഞ്ചൻനമ്പ്യാരുടെ ഘോഷയാത്ര പാഠപുസ്തകമാക്കിയാൽ വരുന്ന പോരായ്മ എന്തെന്നറിയുന്നില്ല.

അടുത്ത പദ്യഗ്രന്ഥം നവപദ്യമാലിക ഒന്നാംഭാഗമാണ്. പൂനം ചെറുശ്ശേരി, എഴുത്തച്ഛൻ, ഉണ്ണായിവാര്യർ, ഇരയിമ്മൻതമ്പി, കെ. സി കേശവപിള്ള, മന്നാടിയാർ, കേരളവർമ്മ, വള്ളത്തോൾ, ആശാൻ, ഉള്ളൂർ· നാലപ്പാട്ടു നാരായണമേനോൻ, കട്ടക്കയത്തിൽ ചെറിയാൻമാപ്പിള എന്നു കവികളുടെ മഞ്ജരികളിൽനിന്നു സംഗ്രഹിച്ച കുസുമാവലി ചേർത്തിണക്കിയ ഒരു ഹാരമാണീഗ്രന്ഥം. കാലികമായൊ, കാവ്യരീതിക്കനുഗുണമായൊ, കാവ്യഗുണസമ്പന്നതയ്ക്കാശ്രയമായൊ ഒരു ഉപാധി സ്വീകരിച്ച് ഒരു മാലകെട്ടുവാൻ മി: നമ്പിയാർ ശ്രമിച്ചിട്ടില്ലെങ്കിലും വർഗ്ഗീയവാദികളുടെ പക്ഷപാതസംഗ്രാമത്തിനു ധീരമായ ഒരു അടവും തടയും സാധിച്ചിട്ടുണ്ട്. ചെറുശ്ശേരിയേയും വള്ളത്തോളിനേയും ഈരണ്ടു ഭിന്നദേശങ്ങളിൽ ചേർത്തിണക്കിയതു മാലയുടെ നടുനായകത്തിന് ഇരുപുറവും സമാനഗുണം പ്രതീക്ഷിച്ചാണെന്നു തെളിയുന്നില്ല. കാവ്യസ്വരൂപത്തിൻെറ നാനാമുഖങ്ങളും വിദ്യാർത്ഥികൾക്കു പരിചിതമായിരിക്കണമെന്നാണ് ഈ തിരഞ്ഞെടുപ്പിൻെറ ഉദ്ദേശമെങ്കിൽ തുള്ളക്കഥയെ സ്പർശിക്കാതിരുന്നതു് എന്തുകൊണ്ടാണ്? ശ്രീരാമവിലാസക്കാരുടെ പ്രസിദ്ധീകരണമായ തുള്ളക്കഥ ടെക്സ്റ്റാകണമെന്നൊ ആകുമെന്നൊ ഉറപ്പുള്ളതുകൊണ്ടു് ആസ്വരൂപാംശം അതുകൊണ്ടു പരിഹരിക്കാമെന്നുറച്ചതായിരിക്കാം.

തിരഞ്ഞെടുത്തു ചേർത്തിട്ടുള്ള ഭാഗങ്ങളെക്കുറിച്ചു ചിന്തിക്കുന്നതായാൽ അവ ഒന്നുംതന്നെ തത്തൽകവികളുടെ പരിണതമൗക്തികങ്ങളെന്നു തോന്നുന്നില്ല. സാഹിത്യാംശമായ ചിന്തയിൽ ചിലതു പരീക്ഷിച്ചു നോക്കുകതന്നെ. ഇന്നുള്ള ആട്ടക്കഥകളിൽ കാണുന്ന ദണ്ഡകങ്ങളിൽ അതിപ്രധാനമായ ഒന്നാണു കീചകവധത്തിലെ "ക്ഷോണീന്ദ്രപുത്രിയുടെ വാണീംനിശമ്യ പുനരേണീവിലോചന നടുങ്ങി" എന്ന ഭാഗം. ഈ പരമാർത്ഥം സുപ്രസിദ്ധവുമാണ്. ഈ ദണ്ഡകത്തിൻെറ വൈശിഷ്ട്യം സാഹിത്യപരമായൊ നടനയോഗ്യമായൊ സ്ഥിതിചെയ്യുന്നതെന്നു സാഹിത്യരസികന്മാർ അല്പം ആലോചിക്കേണ്ടതാണ്. രണ്ടടി വീതിയും നാലടി നീളവും ഉള്ള ഒരു സ്ഥലത്തു നിൽക്കുന്ന സൈരന്ധ്രിക്ക്, കീചകഗൃഹത്തിൽനിന്നും ഓദനവും മധുവും കൊണ്ടുവരാനല്ലെന്നറിഞ്ഞിരിക്കെ വിടസാർവ്വഭൗമനായ കീചകവിക്രിയകളോർത്തു തരളിതഹൃദയത്തോടെ ചിന്താസമുദ്രത്തിലെ തിരത്തള്ളലിൽ ഡോളനംചെയ്തു വഴിയേ പിന്നിടേണ്ടതായ ഘട്ടം തന്മയത്വത്തോടെ അഭിനയിപ്പാൻ അത്യൗചിത്യം ഈ ദണ്ഡകത്തിനുണ്ട്.

അല്ലാതെ സാഹിത്യപരമായ വിശിഷ്ടഗുണം ഇതിനുണ്ടെന്നു തോന്നുന്നില്ല. ഇതുപോലെ ചെറുശ്ശേരി വള്ളത്തോൾ തുടങ്ങിയവരുടെ വിഭാഗങ്ങളുമെന്നേ പറയേണ്ടതുള്ളൂ. ഗദ്യഗ്രന്ഥങ്ങളിൽ ഉപന്യാസമാല രണ്ടാംഭാഗം ശ്രീരാമവിലാസക്കാരുടെ പ്രസിദ്ധീകരണമാണ്. ഇതിൽ നല്ല ഉപന്യാസങ്ങളുണ്ട്. എന്നാൽ ചിലതു മുഖ്യപരീക്ഷാക്ലാസിൽ വയ്ക്കേണ്ടതല്ലെ എന്നു സംശയിക്കുന്നു.

സൗദാമിനി 'നാൺഡിടേയിൽഡ്' ഇനത്തിൽപ്പെട്ട ഒന്നാണ്. ഇതു് ഒരു പന്തീരാണ്ടിനു മുമ്പൊരിക്കൽ പാഠപുസ്തകമായ ഒരു ഗ്രന്ഥമാണ്. നല്ല മലയാളത്തിൽ വിദ്യാർത്ഥികളുടെ മനസ്സംസ്കാരത്തിന് ഉതകുന്ന ഈ പുസ്തകം പാഠാവലിയിൽ പെടുത്തിയ കാന്തശക്തിയെന്തെന്നു വഴിയെ പ്രസ്താവിക്കാം. മദ്ധ്യമവ്യാകരണത്തെക്കുറിച്ചും ഇതു തന്നെയാണ് ഇവിടെ പറവാനുള്ളതു്.

നാലാം ഫാറത്തിൽ രണ്ടു ഗദ്യഗ്രന്ഥങ്ങളും രണ്ടു പദ്യഗ്രന്ഥങ്ങളും ഉള്ളതിനുപുറമെ നാൺഡിടേയിൽഡ് ഇനത്തിൽ ഒരു നോവലുമുണ്ട്. മദ്ധ്യമവ്യാകരണം ഇവിടേയും നിർദ്ദേശിച്ചിട്ടുണ്ട്. ഈ ക്ലാസിൽ പാഠപുസ്തകമായി നിർണ്ണയിച്ചിട്ടുള്ളവയെല്ലാംതന്നെ പറയത്തക്ക ഗുണങ്ങളൊന്നുമുള്ളവയല്ല. അവയിൽ നിർല്ലീനമായിരിക്കുന്ന ചില രഹസ്യങ്ങൾ മാത്രം ആരേയും അത്ഭുതപരവശരാക്കിത്തീർക്കും. 'ശ്രീരാമായണമഞ്ജരി' എഴുതിയിരിക്കുന്ന ശങ്കരങ്കുട്ടിമേനവൻ ജാത്യാന്ധനായ ഒരു കവിയാണ്. കവിയോ കവിതയൊ ഇക്കൊല്ലത്തെ പാഠപുസ്തകനിർണ്ണയത്തിനു പര്യാപ്തഗുണങ്ങളല്ല അങ്ങിനെയിരിക്കെ ഈ മഞ്ജരി സ്ഥാനംപിടിച്ചതു വി. വി പബ്ളിഷിഗ്ഹൗസിൻെറ ഔദാര്യം ഒന്നിനെ ആശ്രയിച്ചാണിരിക്കുന്നതു്. 'സാഹിത്യകുസുമം' എന്ന പുസ്തകം കമലാലയക്കാരുടെ വകയാണ്. വിജ്ഞാനവിഹാരം ഒരു കൊല്ലത്തിനു മുമ്പേതന്നെ പാഠപുസ്തകക്കമ്മററിയിൽ കയറിയിറങ്ങിയ ഒരു ഗ്രന്ഥമാണ്. അതു് ഇംഗ്ലീഷുപള്ളിക്കൂടത്തിലെ ടെക്സ്റ്റായ രഹസ്യം ആരേയും പരിഭ്രമിപ്പിക്കുന്നതാണ്. സാഹിത്യകുസുമങ്ങൾ പലതുംചേർത്ത് ഒരു പുതിയ പദ്യഹാരം നിർമ്മിച്ചപ്പോൾ ആ സാഹിത്യകോശത്തിൽ ഗദ്യംമാത്രമെ അവശേഷിച്ചുള്ളൂ. അതു വേറേയൊരു ഗ്രന്ഥമായാൽ മലയാളപാഠശാലയ്ക്കല്ലേ അധികം യോജിക്കുന്നതു്. എസ്. ആർ ബുക്ഡിപ്പോക്കാരുടെ പ്രസിദ്ധീകരണശക്തിയൊ നവപദ്യമാലികയോടു കുസുമത്തിനുള്ള നിയതബന്ധമൊ സ്ഥാനാരോഹണത്തിനു സംഗതിയാക്കിയിരിക്കണം.

ഇക്കൊല്ലത്തെ പാഠപുസ്തകനിർണ്ണയത്തിൽ പരോക്ഷമായി ജനങ്ങൾക്കു നേരിട്ടിരിക്കുന്ന ചില വിഷമങ്ങളെ അധികാരസ്ഥാനങ്ങളിൽ സമർപ്പിക്കേണ്ടതായിട്ടാണിരിക്കുന്നതു്. മേൽക്കാണിച്ച മൂന്നു ക്ലാസിലേക്കും

യോഗ്യമെന്നു നിർണ്ണയിച്ച ഒരു പുസ്തകം നാലാംഫാറത്തിലെ ഒരു കുട്ടി വാങ്ങിക്കുന്നു. അടുത്തകൊല്ലം അഞ്ചിലും പിന്നത്തെക്കൊല്ലം ആറിലും കഴിഞ്ഞുകൂടാമെന്നു വിചാരിക്കുന്ന രക്ഷിതാവു വലിയവില കൊടുത്തു വാങ്ങുന്ന പുസ്തകം വരുംകൊല്ലത്തിൽ ഉപയോഗശൂന്യമാകുന്നതായി അനുഭവം തെളിയിക്കുന്നു. നാലാംഫാറത്തിലെ കുട്ടിക്ക് ആ പുസ്തകത്തിന്റെ ഉപയോഗം തൽക്കാലമായിട്ടെ ഇരിക്കുന്നുള്ളു. ഇക്കൊല്ലത്തെ പാഠപുസ്തകങ്ങൾക്കു നാലാംഫാറംമുതൽ മേല്പോട്ടു പതിമ്മൂന്നു, പതിനാലു, പതിനഞ്ചു രൂപയ്ക്കുമേൽ ചിലവുവരുന്നു. ഇതുകൂടാതെ നോട്ടുബുക്കു മുതലായ ഇനങ്ങൾക്കും വലിയ ചിലവുവരുന്നുണ്ട്.

പാഠപുസ്തകനിർണ്ണയത്തിൽ ഇക്കൊല്ലം കാണിച്ചിരിക്കുന്ന ഉദാസീനഭാവം പരക്കെ അറിയാവുന്ന ഒരു പരമാർത്ഥമാണ്. അതിന്റെ അനഭിലഷണീയമായ നിലയെ ആച്ഛാദനം ചെയ്യാൻ പല കൃത്രിമങ്ങളും ആചരിച്ചിട്ടുമുണ്ട്. എത്ര ആളുകൾ പുസ്തകം സമർപ്പിച്ചിട്ടുണ്ട്? ഓരോരുത്തനും സമർപ്പിച്ച പുസ്തകങ്ങൾ ഏതെല്ലാം? അവയിൽ ടെക്സ്റ്റാക്കിയതു സമർപ്പിച്ചവരുടെ യോഗ്യതയെയൊ, ഗ്രന്ഥകർത്താക്കളുടെ പെരുമയെയൊ, ഗ്രന്ഥത്തിന്റെ ഔചിത്യമൊ? ബാക്കിയുള്ള പുസ്തകങ്ങൾ ഏതെല്ലാം? ഈ വിവരങ്ങളെല്ലാം വിശദീകരിച്ചു ജനങ്ങളിൽ ഉണ്ടായിട്ടുള്ള അസംതൃപ്തിയെ പരിഹരിക്കേണ്ടതു് അത്യാവശ്യമാണ്. ഓരോ ക്ലാസ്സിലേക്കും പാഠപദ്ധതിയുടെ ഒരു സാമാന്യപരിധി നിശ്ചയിച്ച് മുന്നാണ്ടിൽ പ്രസിദ്ധം ചെയ്തിട്ടുണ്ട്. പ്രായേണ വിദ്യാർത്ഥികളിൽ കാണുന്ന ജ്ഞാനക്കുറവും, പാഠ്യവിഷയങ്ങളുടെ ഭീമമായ വർദ്ധനയും എങ്ങിനെ യോജിപ്പിക്കുമെന്ന് എത്രയാലോചിച്ചിട്ടും പരിഹാരം കാണുന്നില്ല. ഇതുവരെ മുദ്രണംചെയ്തുതീർന്നിട്ടില്ലാത്ത ചില പുസ്തകങ്ങൾകൂടി വലിയ വിലകൊടുത്തു വാങ്ങേണ്ടിവരുമെന്നു കേൾക്കുന്നതു് അതിഭയങ്കരംതന്നെ.

കാളേജുകളിൽ പ്രവേശിച്ച് ഉപരിപഠനം നടത്തേണ്ടവരും ജീവിതസരണിയെ തരണംചെയ്യേണ്ടവരുമായ വിദ്യാർത്ഥികളുടെ നില ഇങ്ങിനെയിരിക്കുന്നു.

പ്രൈമറി, മിഡിൽ എന്നീവകുപ്പുകളിലെ പുസ്തകങ്ങളുടെ സ്ഥിതിഗതികളെക്കുറിച്ചും അടുത്തുതന്നെ പ്രസ്താവിക്കാം.



# ചില നല്ല പുസ്തകങ്ങൾ.

## രാജാകേശവദാസ്.

വീരാരാധനഗ്രന്ഥാവലി നമ്പർ 2.

ഗ്രന്ഥകർത്താ, ആർ ഈശ്വരപിള്ള ബി. എ.

"ദാരിദ്ര്യത്തിൽ ജനിച്ചും, സ്വല്പമായ വിദ്യാഭ്യാസം മാത്രം ലഭിച്ചും, പലവിധ കഷ്ടതകൾ സഹിച്ചും, സ്വപ്രയത്നം സ്വകൃത്യബോധം, നീതിനിഷ്ഠ, കുശാഗ്രബുദ്ധി, സ്വാമിഭക്തി ഇവകൾകൊണ്ടു മാത്രം ലോകത്തിൽ ഉയൎന്ന പ്രജകളിൽ ഒരാൾക്കു ലഭിക്കാൻ സാധിക്കുന്ന ഏററവും ഉന്നതപദം പ്രാപിച്ചു, സമൃദ്ധിയിങ്കലും അനുദ്ധതനായ ഈ സല്പുരുഷന്റെ ചരിത്രം ആൎക്കും ഒരു വിശിഷ്ടമായ സാധനപാഠമായിത്തന്നെ ഇരിക്കും.

വില 8 അണ.

## ശ്രീരാമൻ.

ഗ്രന്ഥകർത്താ, ആർ. ഈശ്വരപിള്ള ബി. എ.

"പുത്രനായൊ, ഭ്രാതാവായൊ, യോധാവായൊ, തപസ്വിയായൊ, ഭൎത്താവായൊ, രാജാവായൊ, മിത്രമായൊ, ശത്രുവായൊ ഉള്ള ഏതൊരു നിലയാകട്ടെ, ബ്രഹ്മചൎയ്യം മുതലായ മൂന്നാശ്രമാവസ്ഥകളിൽ ഏതെങ്കിലുമാകട്ടെ, ധൎമ്മവീൎയ്യനായ ശ്രീരാമനോടു തുല്യനായിട്ട് ഒരുപദേഷ്ടാവും, രാമായണംപോലെ അത്ര രസാലങ്കാരസാരോപദേശഭ്രയിഷ്ഠമായ ഒരു കാവ്യവും, വാത്മീകിയെപ്പോലെ ഒരു കവിയും" ഇല്ലെന്നു സൎവ്വസമ്മതമാണ്.

വില 8 അണ.

മഹാകവി ഷേക്സ്പിയരുടെ

## നാടകകഥകൾ.

ഗ്രന്ഥകർത്താ, ആർ. ഈശ്വരപിള്ള ബി. എ.

മഹാകവി ഷെക്സ്പിയർ എഴുതിയിട്ടുള്ള സുപ്രസിദ്ധങ്ങളും ഹൃദയാവൎജ്ജകങ്ങളും ആയ രണ്ടു ദുരന്തനാടകങ്ങൾ കഥാരൂപേണ എഴുതിയിട്ടുള്ളതു്. മഹാകവിയുടെ കഥാഘടനാവൈചിത്ര്യം വായിച്ചുനോക്കേണ്ടതാണ്.

വില 5 അണ.

സി. ജി. ബ്രദേഴ്സ് ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# വിൽപാൻ തയാർ.

ഹൈസ്കൂൾ ചരിത്രപുസ്തകങ്ങൾ

(ലളിതമായ മലയാളത്തിൽ എഴുതിയിട്ടുള്ളതു്)

*1)* 'ആംഗലരാജ്യചരിത്രസംക്ഷേപം.'—ഇംഗ്ലണ്ടിന്റെ ചരിത്രം മുഴുവനും സംക്ഷേപിച്ചു് മൂന്നു ഭാഗങ്ങളായി എഴുതിയിട്ടുള്ളതു്.

| | | | വില | |
|---|---|---|---|---|
| പുസ്തകം ഒന്നു് | 55 ബി. സി. | —1485 എ. ഡി. | | 0—8—0 |
| പുസ്തകം രണ്ടു് | 1485 | —1714 | — | 0—8—0 |
| പുസ്തകം മൂന്നു് | 1714 | —1920 | — | 0—8—0 |

2) 'സ്റവുവട്ട്ഇംഗ്ലാണ്ടു്.'—ചരിത്രം ഐതിഹ്യവിഷയമായി എടുത്തിട്ടുള്ളവകൾ മാത്രം. വില 0—6—0

മുകളിൽ എഴുതിയിട്ടുള്ള നാലു പുസ്തകങ്ങളും കൊച്ചി ഗവർമ്മേണ്ടിൽനിന്നു ഹൈസ്കൂൾ ക്ലാസ്സുകളിലേക്കു് പാഠപുസ്തകങ്ങളായി അംഗീകരിച്ചിട്ടുള്ളവയാകുന്നു.

3) ഇൻഡ്യാചരിത്രം മൂന്നുഭാഗങ്ങളായി എഴുതിയിട്ടുള്ളതു്.

| | | | |
|---|---|---|---|
| പുസ്തകം ഒന്നു് | Ancient India | — വില | 0—10—0 |
| രണ്ടു് | Medieval India | — | 0—12—0 |
| മൂന്നു് | Modern India | — | (പ്രസ്സിൽ) |

ഗ്രന്ഥകർത്താ:

എ. കരുണാകരമേനോൻ ബി. എ.

ഹിസ്റ്ററിടീച്ചർ

വിവേകോദയം ഹൈസ്കൂൾ, തൃശ്ശിവപേരൂർ.

N. B. ആവശ്യക്കാർ ഗ്രന്ഥകർത്താവിനോടപേക്ഷിക്കുക. അഞ്ചുറുപ്പികയിൽ കൂടുതലുള്ള എല്ലാ ഓർഡറുകൾക്കും പ്രത്യേകം കമ്മീഷൻ കൊടുക്കുന്നതാകുന്നു.

# വീരാരാധന.

വീരാരാധന ഗ്രന്ഥാവലി നമ്പർ 1.

അഥവാ

ബാബുസുരേന്ദ്രനാഥബാനർജി.

ഗ്രന്ഥകർത്താ, സി. ജി. അനന്തൻപിള്ള ബി. എ.

മലയാളത്തിലെ ഒരു സ്വതന്ത്രപ്രതിദിനപ്പത്രമായ 'മാതൃഭൂമി' ഈ പുസ്തകത്തെപ്പററി ഇങ്ങിനെ അഭിപ്രായപ്പെടുന്നു:-

വീരാരാധനയുടെ ഒന്നാംഭാഗമായ ഈ ചെറുപുസ്തകം ദിവംഗതനായ ബാബുസുരേന്ദ്രനാഥബാനർജിയുടെ സംക്ഷിപ്തമായ ഒരു ജീവചരിത്രമാണ്. ഈ പുസ്തകത്തെ സാഹിത്യലോകത്തിലേക്ക് സ്വാഗതം ചെയ്യാൻ ഞങ്ങൾക്കു വളരെ സന്തോഷമുണ്ട്. മലയാളഭാഷയിൽ ഈയിടെയായി പുസ്തകങ്ങൾ ഒരുവിധം ധാരാളമായി ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടെങ്കിലും, അവയിൽ വായിക്കേണ്ടവയും വായിക്കാവുന്നവയുമായവയുടെ എണ്ണം തുലോം കുറവായിട്ടേ കാണുകയുള്ളു. ജനസാമാന്യത്തിൽ കർത്തവ്യബോധത്തെ ഉദ്ദീപിപ്പിക്കുന്നതിനും സമുദായത്തോടും രാഷ്ട്രത്തോടും ഉള്ള കടമകളെപ്പററി അവർക്കു ബോധമുണ്ടാക്കിത്തീർക്കുന്നതിനും മഹാന്മാരുടെ ജീവചരിത്രങ്ങൾ വളരെ ഉപകാരപ്പെടുന്നുണ്ട്. ബാബുസുരേന്ദ്രനാഥബാനർജിയുടെ പേരു കേൾക്കാത്തവർ നമ്മുടെ നാട്ടിൽ അധികമാരും ഉണ്ടായിരിക്കയില്ല. എന്നാൽ സ്വരാജ്യത്തിന്റെ ഉൽഗതിക്കുവേണ്ടി ആ ഗംഭീരപുരുഷൻ എത്രയേറെ കഷ്ടപ്പാടുകളനുഭവിച്ചിട്ടുണ്ടെന്നും എതെല്ലാം തരത്തിൽ പരിശ്രമിച്ചിട്ടുണ്ടെന്നും ശരിയായ ഒരു ജ്ഞാനം മലയാള വായനക്കാരിൽ പലർക്കും ഉണ്ടായില്ലെന്നും വരാം. അങ്ങിനെയുള്ളവർക്ക് ഈ ചെറുപുസ്തകം വളരെ ഉപകാരപ്പെടും. സ്വജനസേവനത്തെ മുൻനിറുത്തി ആത്മാർത്ഥതയോടെ പ്രവർത്തിക്കുന്ന ഒരാൾ നാട്ടുകാരുടെ ബഹുമാനാദരങ്ങൾക്കും വിശ്വാസത്തിനും എത്രമേൽ പാത്രമായിതീരുന്നുവെന്നും, അതേസമയത്തുതന്നെ ആദർശത്തിൽനിന്നുള്ള വ്യതിചലനംകൊണ്ട് ആ സമുന്നതസ്ഥാനത്തുനിന്നു ഒരു നേതാവിനു എത്രകണ്ട് അപകർഷം പററാമെന്നുമുള്ള സംഗതികൾക്കു ബാബുസുരേന്ദ്രനാഥന്റെ ജീവിതം പ്രത്യക്ഷോദാഹരണമാണ്. വീരാരാധനയുടെ കർത്താവിനെ ഞങ്ങൾ അഭിനന്ദിച്ചുകൊള്ളുന്നു.

വില 6 അണ

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ഇൻററർമീഡിയേററക്ലാസ്സിലെ

പാഠ്യപുസ്തകങ്ങൾ.

## 1. ചിന്താസന്താനം.

(നാലാംഭാഗം.)

ഗ്രന്ഥകർത്താ:— സുപ്രസിദ്ധഗദ്യകാരൻ

ആർ. ഈശ്വരപിള്ള ബി. എ.

കേരളത്തിലെ ഒരു പ്രധാന ചിന്തകനും, ഒന്നാംതരം ഗദ്യകാരനും ആയ ഗ്രന്ഥകർത്താവിൻെറ 14 ഉപന്യാസങ്ങൾ അടങ്ങിയതാണ് പ്രസ്തുത പുസ്തകം. അനുകരണീയമായ ഗദ്യരീതി; ആദരണീയമായ ആദർശങ്ങൾ; ഉൽകൃഷ്ടമായ ചിന്തകൾ; എല്ലാവരും വായിച്ചു പഠിക്കേണ്ടതു്. സാധാരണ പാഠപുസ്തകങ്ങളുടെ രീതിയിൽ മോശമായ കടലാസിൽ അടിച്ചതല്ല. നല്ലകടലാസിൽ വൃത്തിയായി അച്ചടിച്ചതു്. ഗ്രന്ഥകർത്താവിൻെറ ഛായയോടുകൂടിയതു്. കച്ചവടക്കാൎക്കു നല്ല കമ്മീഷൻ.

വില 12. അണ

## 2. അന്ത്യാമന്ത്രണം.

ഗ്രന്ഥകർത്താ:— ഡി. പത്മനാഭനുണ്ണി എം. എ.

രാവണൻെറ ഉൽകൃഷ്ടാദർശങ്ങളേയും സ്വഭാവ സ്ഥൈര്യത്തേയും തേച്ചു മിനുക്കുന്ന ഒരു ഏകാങ്കനാടകം. വായനക്കാരിൽ വിമർശനബുദ്ധിയെ ഉളവാക്കും. അഭിമാനം വേണ്ടതെന്നു തെളിയും.

വില 8. അണ

സി. ജി. ബ്രദേഴ്സ്, ഈശ്വരവിലാസം പുസ്തകശാല, പറവൂർ.
(N. Travancore.)

REGISTERED NO. T.62.

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏക മാസിക

അദ്ധ്യാപകന്മാൎക്കും കുട്ടികളുടെ സംരക്ഷകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.

6 മാസത്തേയ്ക്കു് 1 രൂ. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 2 രൂ. 12 ണ.

## ഗുരുനാഥന്റെ പഴയ ലക്കങ്ങൾ.

ഗുരുനാഥന്റെ പഴയ ലക്കങ്ങൾക്കു് വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചിലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം

## രജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാഡറയക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാഡർ അയക്കുകയാണു് ഉത്തമം. വി. പി. അയക്കുന്നതായാൽ അനാവശ്യ താമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,

ഗുരുനാഥൻ പറവൂർ.

---

Printed & Published by C. N. Gopalan Nair
at the S. G. Press, Parur.